# THE CHURCH WEEKLY

വാല്യം 17 | 1962 മാർച്ച് 4 | ലക്കം 9


**THOUGHT FOR THE WEEK**

The load of tomorrow, added to that of yesterday, carried today, makes the strongest falter

—Dr. William Osfer.

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

മാർച്ച് 4 കൊത്തിനെഞായർ
5 വലിയനോമ്പാരംഭം
10 സെബസ്ത്യിയിലെ സഹദേന്മാർ
11 ഗർബോഞായറാഴ്ച

## വരിസംഖ്യ

| | രൂ. | ന.പ. |
|---|---|---|
| ഒരു വർഷത്തേക്ക് | 6 | |
| 6 മാസത്തേക്ക് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച് വീക്കിലി,
കോട്ടയം.

# പ. പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ കല്പന

പ. കാതോലിക്കാ ബാവാ തിരുമേനിയുടെ ക്ഷണക്കത്തിനു് മറുപടിയായി പ. യാക്കോബു തൃതീയൻ പാത്രിയക്കീസു ബാവാ തിരുമേനി അയച്ചിരിക്കുന്ന കല്പന, മലങ്കര സഭയുടെ പ്രത്യേക ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ട ഒന്നാണു്. തിരുമേനിഇടനെ മലങ്കര സന്ദർശിക്കുന്നതു് സഭയുടെ ഭാവിക്കും നന്മയ്ക്കും പ്രയോജനപ്രദമായിത്തീരുമോ എന്നതിരുമേനി സംശയിക്കത്തക്കവിധം ഇവിടത്തെ സാഹചര്യങ്ങൾ സങ്കീർണ്ണമായിത്തീർന്നിട്ടുണ്ടു്. തിരുമേനിയുടെ കല്പനയിലെ ഏററവും വേദനാജനകമായ സൂചന, തിരുമേനി മലങ്കര സന്ദർശിക്കുകയും, തങ്ങളുടെ അഭീഷ്ടങ്ങൾക്കെതിരായി പ്രവർത്തിക്കുകയും ചെയ്താൽ സഭവിട്ട "അന്യതൊഴുത്തിൽ" പോകുമെന്നു് മുന്നറിയിപ്പു് ഇവിടത്തെ സഭയിലെ ഒരു വിഭാഗം അറിയിച്ചിരിക്കുന്നുവെന്നാണു്. തിരുമേനിയെ ഇതികർത്തവ്യതാമൂഢനാക്കിത്തീർത്ത ഒരു അറിയിപ്പാണിതു്. തിരുമേനി അല്പകാലം കൂടെ സന്ദർശനം മാററിവയ്ക്കാൻ നിർബന്ധിതനായതിൽ ഞങ്ങൾ അതിശയിക്കുന്നില്ല. ശാന്തമായ ചിന്തയ്ക്കും, തീരുമാനത്തിനുമുള്ള അവസരവും, സാവകാശവും നൽകേണ്ട സഭയുടെ പരമോന്നത സ്ഥാനം അലങ്കരിക്കുന്ന ഒരു വന്ദ്യപിതാവിനു യോജിച്ചതാണെന്നുള്ളതിനു് സംശയമില്ല.

എന്നാൽ ഞങ്ങളെ വേദനപ്പെടുത്തുന്ന വസ്തുത, ഈ വിഭാഗത്തിൻെറ മുന്നറിയിപ്പിൻെറ ആധാരമായി നിൽക്കുന്ന മനോഭാവമാണു്. ഒരു സഭ വിട്ടു് മറെറാരു സഭയിൽ ചേരുന്നതിനുള്ള കാരണങ്ങൾ എന്തായിരിക്കണം? തത്വമെന്തായിരിക്കണം? ആദ്ധ്യാത്മികമായ പരിഗണന എന്തായിരിക്കണം? സദാ പരിവർത്തനത്തെ നീതീകരിക്കുന്ന ആധാരങ്ങൾ എന്തായിരിക്കണം. സഭയിലെ ഒരു നേതാവൊ, പട്ടക്കാരനൊ, മെത്രാപ്പോലീത്തായൊ, ഇനിയും പാത്രിയക്കീസു തന്നെയൊ, ഒരു ദ്രോഹം ചെയ്തുവെന്നോ, കുററം ചെയ്തുവെന്നോ തോന്നിയാൽ അതു് സഭ വിട്ടുപോകുന്നതിനു് കാരണമാകുമൊ? കോൺഗ്രസ്സ് സംഘടനയിലെ നേതൃത്വം വഹിക്കുന്ന ഒരാൾ തെററു ചെയ്തെന്നു് തോന്നിയാലുടനെ, പി.എസ്.പിയിൽചേരുന്നതുപോലെയും, കമ്മ്യൂണിസ്റ്റാകുന്നതുപോലെയുമൊക്കെയാണൊ സഭാപരിവർത്തനത്തെപ്പററി ചിന്തിക്കേണ്ടതു്.

ഏതാനും മാസങ്ങൾക്കു മുമ്പു് അന്ത്യോക്യൻ മൂവ്മെൻറിൻെറ നേതൃത്വത്തിൽ നിൽക്കുന്ന ഒരു ദേഹം കത്തോലിക്ക സഭയിൽ ചേരുന്നതിനാലോചിക്കുന്നതായി വിശ്വസനീയമായ കേന്ദ്രങ്ങളിൽ നിന്നു ഞങ്ങൾക്കറിയുവാനിടയായി. അബ്ദൽ മിശിഹാ പാത്രിയക്കീസിനു് പട്ടമില്ലെന്നും, അദ്ദേഹത്തിൽ നിന്നും പട്ടം ലഭിച്ചവർക്കും പട്ടമില്ലെന്നും, അതു സ്വീകരിച്ചിരിക്കുന്ന ഇപ്പോഴത്തെ പ: പാത്രിയർക്കീസു ബാവാ തിരുമേനി എന്തോ തെററു ചെയ്തെന്നും, അതുകൊണ്ടു് ഇനിയും ഈ സഭയിൽനിന്നു വിട്ടുപോകുന്നതാണു് നല്ലതെന്നും ആ മാന്യദേഹത്തിനു് തോന്നിയിരിക്കണം. പക്ഷേ അദ്ദേഹം എങ്ങോട്ടാണു് പോകാൻ വിചാരിച്ചതു്, അബ്ദേദു മ്ശിഹാ പാത്രിയക്കീസിൻെറ പട്ടം അതേ

അംഗീകരിച്ചു മാർ ഈവാനിയോസ് തിരുമേനിയുൾപ്പെടെ നാലു മെത്രാന്മാരെ സ്വീകരിച്ച കത്തോലിക്കാസഭയിലേക്കാണ്. കത്തോലിക്കാസഭയും നൂററാണ്ടുകളായി ശീശ്മ കല്പിച്ചുകൊണ്ടിരിക്കുന്ന സിറിയൻ ഓർത്തഡോക്സ് സഭയെ സംബന്ധിച്ചുപറയുമ്പോൾ, അബ്ദേദ് മ്ശിഹാ ബാവായെ അംഗീകരിക്കുന്നതിനേക്കാൾ ബുദ്ധിമുട്ടുള്ള പലപ്രശ്നങ്ങൾക്കു പരിഹാരം കാണാതെ കത്തോലിക്കാസഭയിൽ എങ്ങിനെ ചേരുവാൻ കഴിയും. കാരണം അബ്ദേദ് മ്ശിഹാ പാത്രിയർക്കീസുബാവായെ ആരെങ്കിലും മുടക്കിയെന്നുള്ള കഥ ശരിയാണെങ്കിൽ തന്നെയും, ആ മുടക്കു വിശ്വാസപരമായ കാരണങ്ങളാൽ ആയിരുന്നില്ല. ഭരണപരമായ വടംവലികളുടെ അടിസ്ഥാനത്തിൽ ഒരു വിഭാഗം പറയുന്ന ഒരു പ്രശ്നം മാത്രമാണ് ആ മുടക്ക്. അതു തീർക്കുവാനുള്ള അധികാരവും, പാത്രിയർക്കീസു അദ്ധ്യക്ഷനായിരിക്കുന്ന സുന്നഹദോസിനുണ്ട്. എന്നാൽ റോമാസഭയും, സുറിയാനിസഭയും തമ്മിൽ ഭരണപരമായ തർക്കങ്ങൾ മാത്രമല്ല നിലവിലുള്ളത്. പരസ്പരം അംഗീകരിക്കാത്ത ചില വിശ്വാസവ്യത്യാസങ്ങൾകൂടെ ഈ രണ്ടു സഭകളെയും അകററിനിർത്തുന്നുണ്ട്. ആ വ്യത്യാസങ്ങളേയും, റോമാസഭ, സുറിയാനിസഭയ്ക്കും സുറിയായാനിസഭ റോമാസഭയ്ക്കും കല്പിച്ചിട്ടുള്ള ശീശ്മയേയും അവഗണിച്ചുവേണം റോമാസഭയിൽ ഒരു സുറിയാനിക്കാരൻ ചേരേണ്ടത്. അവയെല്ലാം അവഗണിക്കാവുന്ന ഒരാൾക്ക് അബ്ദേദ് മ്ശിഹായെ സംബന്ധിച്ചു പറയപ്പെടുന്ന ശീശ്മയേയും അവഗണിച്ചു സുറിയാനിസഭയിൽ തുടരാൻ എന്തു ബുദ്ധിമുട്ടാണുള്ളതെന്ന് മനസ്സിലാക്കാൻ വിഷമമുണ്ട്. വാശിയുംവൈരാഗ്യവും, ഒരു വിധത്തിലുള്ള ഔദ്ധത്യവും മാത്രമെ അതിന് തടസ്സമായി ഞങ്ങൾ കാണുന്നുള്ളു.

എന്തുകൊണ്ടാണ് ഞങ്ങൾ അങ്ങനെ ചിന്തിക്കുന്നതെന്ന വിശദീകരിക്കാം. അബ്ദേദ് മ്ശിഹാ പാത്രിയർക്കീസിന് പട്ടത്വപരമോയി എന്തെങ്കിലും ന്യൂനതയുണ്ടെന്ന് ഞങ്ങൾ വിശ്വസിക്കുന്നില്ല. അങ്ങനെ വല്ലതുമുണ്ടെന്ന് വിശ്വസിക്കുന്നവർ പോലും മുടക്കിയ പാത്രിയർക്കീസിനൊ, പിൻഗാമികൾക്കൊ അതു നീക്കാൻ അധികാരമുണ്ടെന്ന് വിശ്വസിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നു. അങ്ങനെ വിശ്വസിക്കുന്നുണ്ടെങ്കിൽ, ഇപ്പോഴത്തെ പ: പാത്രിയർക്കീസു ബാവാ തിരുമേനി, അദ്ദേഹത്തിൻെറ അധികാരാവകാശങ്ങൾ ഉപയോഗിച്ചെന്നും അബ്ദേദ് മ്ശിഹാ ബാവായെ സംബന്ധിച്ചു സ്വപക്ഷത്തുള്ളവരുടെ മനോവൈഷമ്യം നീക്കിയെന്നും ധരിക്കുകയല്ലെ സിംഹാസന ഭക്തിയുള്ളവർ ചെയ്യേണ്ടത്. പ: പാത്രിയർക്കീസു ബാവാ തിരുമേനിക്കും അന്ത്യോഖ്യാ സിംഹാസനത്തിനും മഹിമയും, പരിപാവനത്വവും കല്പിക്കുന്നത്, അദ്ദേഹത്തിൻെറ മഹത്തായ പ്രവൃത്തികളെ ധിക്കരിച്ചുകൊണ്ടല്ലല്ലൊ. ഔദ്ധത്യവും, പ: പാത്രിയർക്കീസു ബാവാതിരുമേനിയെക്കാൾ അറിവും,ന്യായബോധവും, തത്വനിഷ്ഠയുമെല്ലാം തങ്ങൾക്കാണെന്നുള്ള വിചാരവും മാത്രമെ, തങ്ങൾ വിചാരിക്കുന്ന വഴിയെ പോയില്ലെങ്കിൽ സഭവിട്ട "മറു തൊഴുത്തിൽ" പോകണമെന്നാലോചിക്കുകയുള്ളു. എന്നാൽ അങ്ങനെ ചിന്തിക്കുന്നവരേയും സഭയിൽ നിന്നോടിക്കാൻ കഴിയാതെ വിഷമിക്കുന്ന തിരുമേനി മലങ്കര സന്ദർശനം മാററിവയ്ക്കാൻ നിർബന്ധിതനായി.

വിശ്വാസത്തെപ്പററി സംശയം തോന്നുമ്പോഴല്ലാതെ സഭാ പരിവർത്തനത്തെപ്പററി ചിന്തിക്കുന്നത് പരമമായ തത്വങ്ങളേയും ആദ്ധ്യാത്മിക മൂല്യങ്ങളേയും ആദരിച്ചുകൊണ്ടല്ല. മഹാപുരോഹിതന്മാരുടെയൊ നേതാക്കന്മാരുടെയൊ കുററമൊ,കുറവൊ, അതിലുള്ള ക്ഷോഭമൊ ഒന്നും മിശിഹാ തമ്പുരാനെ സ്വന്ത സഭവിട്ടുപോകാൻ പ്രേരിപ്പിച്ചില്ല. ഇസ്രായേലിൽ തന്നെ തൻെറ രക്ഷാസന്ദേശം ആദ്യവസാനം നൽകി കുരിശു മരണം വരിച്ചു സുറിയാനി സഭ, ത്രിത്വത്തെപ്പററിയോ, കൂദാശകളെപ്പററിയോ, വേദവ്യാഖ്യാനം സംബന്ധിച്ചോ പഠിപ്പിക്കുന്നതുതെററാണെന്നു ബോദ്ധ്യമാകുന്ന ഒരാൾക്കു സഭവിട്ടുപോകണമെന്നു തോന്നുന്നതു മനസ്സിലാക്കാം. വ്യഭിചാരക്കുററത്തിനല്ലാതെ ഭാര്യയെ ഉപേക്ഷിക്കുന്നവൻ പാപം ചെയ്യുന്നു. എന്നതുപോലെ തന്നെ വിശ്വാസം തെററെന്നു തോന്നാതെ സഭവിട്ടുപോകുന്നവൻ പാപം ചെയ്യുന്നു. സഭയിലെ കലഹങ്ങളോ, നേതാക്കന്മാരുടെ കുറവുകളൊസഭവിടുന്നതിന് തക്ക കാരണമല്ല. വിനയവും ദൈവഭയവും കൂടുതലായി പരിശുദ്ധാത്മനൽവരത്തിൽ പ്രാപിക്കുന്നതിന് സഭവിടേണ്ട ആവശ്യം ആർക്കും ഉണ്ടായിട്ടില്ല.

പ: പാത്രിയർക്കീസു ബാവാ തിരുമേനിയുടെ സന്ദർശനം കൊണ്ടു, ഭിന്നതകൾ അവസാനിക്കുമെന്നുള്ള പ്രതീക്ഷയ്ക്കു ഇപ്പോൾ ഇടിവു തട്ടിയിരിക്കുകയാണ്. സഭാമത്സരങ്ങൾ അവസാനിപ്പിക്കുന്നതിന് വലിയ തടസ്സമായി ഒരു വിഭാഗം കണ്ടുപിടിച്ചിരിക്കുന്നതു പട്ടത്വത്തെപ്പററിയുള്ള സംശയമാണെന്നു പറയുന്നു. അതുസംശയരഹിതമാംവണ്ണം നീങ്ങുമെന്നുകണ്ടപ്പോൾ, സഭവിട്ടുപോകുമെന്നുള്ള ഭീഷണിമുഴക്കി തിരുമേനിയുടെ സന്ദർശനം മാററിവയ്പിക്കുകയല്ലല്ലൊസഭാപുരോഗതിയെപ്പററി ചിന്തിക്കുന്നവർ ചെയ്യേണ്ടതു്, പ. പാത്രിയർക്കീസു ബാവാതിരുമനസ്സിലെ സന്ദർശനം മാററിവയ്ക്കപ്പെടുന്നതുകൊണ്ട് സഭാഭിന്നതകൾ അവസാനിപ്പിക്കാൻ ഒരവസരം ലഭിക്കയാണെന്ന് വിചാരിക്കാൻ ന്യായം കാണുന്നില്ല. ഒരു യോജിച്ച സഭയുടെ പുരോഗതിക്കും കെട്ടുറപ്പിനും വേണ്ട സംഭാവനകൾ നൽകാൻ തിരുമേനിയെ അനുവദിക്കാത്തതു എങ്ങിനെ സഭയ്ക്കു ഗുണകരമായിത്തീരും. വൈകാരികമായി യോജിച്ച സഭയിലേക്കു പ:ബാവാ തിരുമേനി വരണമെന്നുള്ള ആഗ്രഹം ഫലിച്ചില്ല. തിരുമേനി വന്നു വൈകാരികഐക്യം സ്ഥാപിക്കുമെന്നുള്ള പ്രതീക്ഷയും സഫലമായിത്തീരുന്നില്ല. പ. പാത്രിയർക്കീസുബാവാ തിരുമനസ്സിലെ കല്പന ഇപ്പോഴത്തെ അനിശ്ചിതാവസ്ഥയ്ക്കു ഒരു പരിഹാരം വരുത്താത്തതിൽ ഖേദമാണ് തോന്നുന്നതു്. സന്ദർശനം എത്രയുംവേഗം സാദ്ധ്യമായിത്തീരത്തക്ക ഒരു അന്തരീക്ഷം ഇവിടെ ഉണ്ടാകണമെങ്കിൽ കൂടുതൽ ദൈവാനുഗ്രഹം ഇവിടെ ചൊരിയുകമാത്രമേ ഒരു മാർഗ്ഗമുള്ളു. അതിനായി സഭാംഗങ്ങൾ തീവ്രമായി പ്രാർത്ഥിക്കുകയാണ് ഓരോ സഭാംഗവും ചെയ്യേണ്ടതു്.

# ഒരു പ്രകാശനാളം ഉദിക്കുന്നു

എം. കുര്യൻ

നാലാഴ്ചത്തെ പ്രവർത്തനത്തിനായി ഹെൻറി ക്രെയിക്ക് 1832 മാർച്ചിൽ ഷാൽഡണിൽ നിന്നു് ബ്രിസ്റ്റലിലേക്കു പോയി.

ടെയിൻമത്തിലെ തൻെറ പ്രവർത്തന ഘട്ടം അവസാനിക്കുകയാണെന്നൊരു ബോധം ജോർജ് മുള്ളറിനുണ്ടായി. വീണ്ടും പല സ്ഥലങ്ങളിൽ ചുററി സഞ്ചരിച്ച് സുവിശേഷവേല ചെയ്യുന്നതിനുള്ള ആഗ്രഹം ശക്തിപ്പെട്ടു. ടെയിൻമത്തിലേക്കാൾ കൂടുതലായി വെളിയിലുള്ള പ്രവർത്തനം തനിക്കു കൂടുതൽ സന്തോഷം നൽകുന്നതായും കൂടുതൽ ശ്രോതാക്കളെ ആകർഷിക്കുന്നതായും അദ്ദേഹം കണ്ടു.

ബ്രിസ്റ്റലിൽ തൻെറ കൂടെ ചേർന്നു പ്രവർത്തനമാരംഭിക്കുവാൻ ക്ഷണിച്ചുകൊണ്ടു് ക്രെയിക്ക് എഴുതിയ ഒരു കത്തു് ഏപ്രിൽ 13-ാം തീയതി ജോർജ്ജ് മുള്ളറിനു ലഭിച്ചു. ആ യുവാവു് പ്രാർത്ഥനാപൂർവ്വം ആ ക്ഷണത്തെപ്പററി ചിന്തിച്ചു. അതു ദൈവത്തിൻെറ ഒരാഹ്വാനമായിരിക്കാമെന്നു് മുള്ളറിനു തോന്നി.

ഏപ്രിൽ 20-ാം തീയതി മുള്ളർ ബ്രിസ്റ്റലിലേക്കു പോയി. മാർഗ്ഗമദ്ധ്യേ ക്രിസ്തുവിനെപ്പററി സംസാരിക്കാനോ ലഘുലേഖകൾ വിതരണം ചെയ്യാനോ സാദ്ധ്യമല്ലാത്ത വിധത്തിൽ ആ യുവാവു് മൂകനായിപ്പോയി. എന്താണിതിനു കാരണമെന്നു ചിന്തിക്കാൻ തുടങ്ങി. 'കർത്താവിനു വേണ്ടിയുള്ള പ്രവർത്തനത്തിൻെറ പേരിൽ ധ്യാനത്തിനും ദൈവ സംസർഗ്ഗത്തിനുമുള്ള സ്ഥാനം പ്രവർത്തനം അപഹരിച്ചതായി കണ്ടു. ആദ്ധ്യാത്മിക ജീവിതം പ്രദാനം ചെയ്യുന്ന ധ്യാനമണിക്കൂർ അവഗണിക്കപ്പെട്ടിരുന്നു. പ്രവർത്തന വ്യഗ്രമായ ജീവിതത്തിലെ സുപ്രധാനമായ അപകടം കണ്ടുപിടിക്കാൻ അങ്ങനെ ആ യുവാവിനു കൃപ ലഭിച്ചു. മററുള്ളവരെ ആത്മിക പാതയിലൂടെ നയിക്കണമെങ്കിൽ, നമുക്കു തന്നെ ആത്മിക ജീവിതം ഉണ്ടായിരിക്കണമെന്നു മുള്ളറിനു ബോധ്യമായി.

1832 ഏപ്രിൽ 22-ാം തീയതി ആദ്യമായി ആ യുവാവു് ഗിദയോൻ ചാപ്പലിൽ പ്രസംഗിച്ചു. അന്നുച്ചതിരിഞ്ഞു് പിഥേ ചാപ്പലിലും ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗം ശ്രവിച്ചു് ഒരു വലിയ മദ്യപാനിയായ യുവാവു് മാനസാന്തരപ്പെട്ടു കയുണ്ടായി. ദൈവം തന്നെ ബ്രിസ്റ്റലിലേക്കു നയിച്ചതു് ഏതോ ഉദ്ദേശത്തോടുകൂടിയാണെന്നും കുറഞ്ഞപക്ഷം കുറച്ചു കാലമെങ്കിലും അവിടെ പ്രവർത്തിക്കണമെന്നും അന്നു സന്ധ്യയോടുകൂടി മുള്ളറിനു് ബോധ്യപ്പെട്ടു.

ആ മാസത്തിൻെറ അവസാന ആഴ്ചയിലെ അവരുടെ ഒന്നിച്ചുള്ള പ്രവർത്തനം ബ്രിസ്റ്റലിൽ വലിയൊരു സാക്ഷ്യമായിരുന്നു. ഏപ്രിൽ 29-ാംനു ഗിദയോൻ ചാപ്പലിൽ വളരെയധികം ജനങ്ങൾ തടിച്ചുകൂടി.

ക്രെയിക്കിൻെറയും മുള്ളറുടെയും കൂട്ടു പ്രവർത്തനത്തിനു് ബഥസ്ദാ ചാപ്പൽ കൂടി സമ്പാദിച്ചു. അതിൻെറ വാടകയ്ക്കുള്ള ഉത്തരവാദിത്തം ഏറെറടുക്കാൻ ഒരു സുഹൃത്തു മുമ്പോട്ടു വന്നു.

ക്രെയിക്കിൻെറ വാസനകൾ തൻേറതിനേക്കാൾ കൂടുതലായി ആസ്വദിക്കപ്പെടുന്നുണ്ടെന്നു് ഈ ഘട്ടത്തിൽ മുള്ളർ കണ്ടു. എന്നാൽ അതു വിദ്വേഷമുണ്ടാക്കുന്നതിനു പകരം കൂടുതൽ വിനയപ്പെടുവാൻ ആ യുവാവിനെ സഹായിച്ചു. ഒരാൾ മറേറയാളെക്കാൾ ചില രീതിയിൽ സമർത്ഥനാണെന്നിരിക്കിലും, രണ്ടുപേരും സഹകരിച്ചു പ്രവർത്തിക്കുകയാണു് പുരോഗതിക്കു നല്ലതെന്നു് ആ യുവാവു മനസ്സിലാക്കി.

ബ്രിസ്റ്റലിൽ ഒരുമിച്ചു തുടർന്നു പ്രവർത്തിക്കുന്നതിനെപ്പററി സാവകാശമായി ഒരു തീരുമാനം ചെയ്യുന്നതിലേക്കു് ഇരുവരും മെയ് 1-ാം തീയതി അവരവരുടെ മുൻ ജോലിസ്ഥലങ്ങളിലേക്കു മടങ്ങി.

.. .. .. ..

ഏതാനും ആഴ്ചകൾ കഴിഞ്ഞു. കർത്തൃഹിതം അവർക്കു വ്യക്തമായി. മെയ് 23-ാംനു മുള്ളർ ടെയിൻമത്തിൽനിന്നു് ബ്രിസ്റ്റലിലെത്തി. പിറേറദിവസം ക്രെയിക്കും. ഗിദയോൻ ചാപ്പലിൽ ചേർന്ന യോഗത്തിൽ വച്ചു് അവർ സ്വന്തം തീരുമാനങ്ങൾ പ്രഖ്യാപനം ചെയ്തു.

ഒരു മാസം കടന്നുപോയി. ഇതിനിടയിൽ ബഥസ്ദാ ചാപ്പലിലെ അംഗസംഖ്യ വർദ്ധിച്ചുകൊണ്ടിരുന്നു. ജൂലൈ 6-ാംനു ഗിദയോനിൽ ശുശ്രൂഷകളാരംഭിച്ചു. ധാരാളം ജനങ്ങൾ അതിൽ സംബന്ധിച്ചിരുന്നു. ആഴ്ചയിൽ ഒരു സായാഹ്നം സംശയാലുക്കളുടെ സംശയം തീർക്കാൻ വേണ്ടി അവർ നീക്കിവച്ചു. ധാരാളം ജനങ്ങൾ വന്നുകൊണ്ടിരുന്നു.

.. .. .. ..

ജൂലൈ മദ്ധ്യത്തിൽ ബ്രിസ്റ്റലിൽ കോളറ പടർന്നു പിടിച്ചു. മൂന്നു മാസത്തേക്കു് ആ മാരകരോഗം സംഹാരതാണ്ഡവം നടത്തി. പ്രാർത്ഥനായോഗങ്ങൾ നടത്തുന്നതിനു പുറമെ, മുള്ളറും ക്രെയിക്കും രോഗികളെ സന്ദർശിച്ചു ശുശ്രൂഷിക്കുന്നതിൽ വ്യാപൃതരായി.

സെപ്റ്റംബർ 17-ാംനു, പകർച്ചവ്യാധി മൂലമുള്ള വ്യഥയുടെയും ഇരുളിമയുടെയും മദ്ധ്യേ മുള്ളറിനു് ഒരു പെൺകുട്ടി ജനിച്ചു-ലിഡിയ.

.. .. .. ..

സംശയനിവാരണാർത്ഥം എത്തുന്ന അന്വേഷകരുമായുള്ള സംഭാഷണങ്ങളിൽ നിന്നും മുള്ളറിനു മനസ്സിലായി, ക്രെയിക്കിൻെറ പ്രസംഗങ്ങൾ തൻേറതിനെ അപേക്ഷിച്ചു് കുററബോധത്തിനും മാനസാന്തരത്തിനുമുള്ള മികച്ച ഉപാധികളായി ദൈവം ഉപയോഗിക്കുന്നുണ്ടെന്നു്. ഇതിനെത്തുടർന്നു വളരെയധികം ആത്മപരിശോധന നടന്നു. മൂന്നു കാരണങ്ങൾ മുള്ളർ കണ്ടുപിടിച്ചു. ഒന്നു്, ക്രെയിക്കു് തന്നേക്കാൾ കൂടുതൽ ആത്മീയ മനസ്സനാണു്. രണ്ടു്, പ്രാർത്ഥനയിൽ അദ്ദേഹത്തിനു തന്നേക്കാൾ ശുഷ്കാന്തിയും സ്ഥിരനിഷ്ഠയുമുണ്ടു്. മൂന്നു്, പ്രസംഗത്തിൽ ക്രെയിക്കു് മിക്കപ്പോഴും രക്ഷിക്കപ്പെടാത്തവരോടു നേരിട്ടു സംസാരിക്കുന്നു. ഇതു് ആത്മപരിതാപത്തിനുള്ള ഉപാധിയായി മുള്ളർ സ്വീകരിച്ചില്ല. നേരേമറിച്ചു് മുള്ളർ പ്രാർത്ഥനയിലും പ്രസംഗം തയാറാക്കുന്നതിലുമെല്ലാം കൂടുതൽ ശുഷ്കാന്തി പ്രദർശിപ്പിക്കാൻ തുടങ്ങി.

.. .. .. ..

1833 ആരംഭത്തിൽ ക്രെയിക്കും മുള്ളറും മിഷ്യനറി വേലയ്ക്കു് ബാ

ഗ്ദാദിലേക്കു ചെല്ലണമെന്ന് അവിടെയുള്ള മിഷ്യനറിമാർ ക്ഷണിച്ചു. അതോടൊപ്പം യാത്രക്കൂലിക്ക് 200 പവനും അയച്ചിരുന്നു. രണ്ടു് ആഴ്ചത്തെ പ്രാർത്ഥനയ്ക്കു ശേഷം, ബാഗ്ദാദിലേക്കു പോകേണ്ടെന്ന് അവർ തീരുമാനിച്ചു.

.. .. .. ..

ആ വർഷം ഫെബ്രുവരിയിൽ മുള്ളർ തന്റെ സ്വന്തം രാജ്യക്കാരനായ ആഗസ്റ്റ് എച്ച്. ഫ്രാങ്കിന്റെ ഒരു ജീവചരിത്രം വായിക്കാനിടയായി. ഹാലെയിലെ അനാഥഭവനങ്ങളുടെ സ്ഥാപകനായിരുന്നു ഫ്രാങ്ക്. ലോകത്തിലെ ദരിദ്രബാലന്മാർക്കു വേണ്ടിയുള്ള ഒരു വമ്പിച്ച പ്രവർത്തനം ഫ്രാങ്ക് 1696-ൽ ആരംഭിച്ചു. ദൈവത്തിൽ വിശ്വസിച്ചുകൊണ്ടു ദൈവം ഒരിക്കലും ഉപേക്ഷിക്കുകയില്ലെന്ന ബോദ്ധ്യത്തോടുകൂടി ആരംഭിച്ച ആ സ്ഥാപനം രണ്ടായിരത്തോളം ബാലന്മാരെ പോററിപ്പുലർത്തിപ്പോന്നു. 30 വർഷത്തോളം ഫ്രാങ്ക് അവയുടെ മേൽനോട്ടം വഹിച്ചു. 1727-ൽ ഫ്രാങ്കു മരിച്ചശേഷവും അനാഥമന്ദിരങ്ങൾ നല്ല നിലയിൽ നടത്തിപ്പോന്നു.

.. .. .. ..

ഫ്രാങ്കിന്റെ ജീവചരിത്രം മുള്ളറെ ഗാഢമായി സ്പർശിച്ചു. തന്റെ ചുററുപാടുമുള്ള ദരിദ്രബാലന്മാരെ സമുദ്ധരിക്കേണ്ട കൃത്യത്തിലേക്ക് മുള്ളറുടെ ശ്രദ്ധ തിരിഞ്ഞു. ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് അങ്ങനെയൊരുദ്യമത്തിനു് ഇറങ്ങിത്തിരിച്ചുകൂടേ?

... ... ...

1833 ജൂൺ 12-ാംനു മുള്ളർ ആദ്യത്തെ അടി വച്ചു. ഏതാനും അനാഥബാലന്മാരെ വിളിച്ചുകൂട്ടി, രാവിലെ ലഘുഭക്ഷണം നൽകിയ ശേഷം ഒന്നൊന്നര മണിക്കൂർ അവരെ പഠിപ്പിക്കണമെന്നും, കുറേക്കഴിഞ്ഞു പ്രായമുള്ളവരുടെയിടയിലേക്ക് ഈ ജോലി വ്യാപിപ്പിക്കണമെന്നുമായിരുന്നു മുള്ളറുടെ ആദ്യപദ്ധതി. ആദ്യം 30–40 കുട്ടികൾക്കു ഭക്ഷണം നൽകണമെന്നും, സംഖ്യ വർദ്ധിക്കുന്നതോടെ അതിനുള്ള വിഭവങ്ങൾ ദൈവം നൽകുമെന്നും ആ യുവാവു് ഉറച്ചു. ഈ ആശയം ക്രെയിക്കിനോടു ചർച്ചചെയ്തപ്പോൾ, 150 കുട്ടികളെ പാർപ്പിക്കാവുന്ന ഒരു കെട്ടിടം പ്രതിവർഷം 10 ഷില്ലിങ്ങു വാടകയ്ക്കു അദ്ദേഹം ഏർപ്പാടു ചെയ്തുകൊടുത്തു. കുട്ടികളെ പഠിപ്പിക്കുന്ന കൃത്യം സന്തോഷപുരസ്സരം ഏറെറടുക്കാമെന്ന് പ്രായമുള്ള ഒരു സുഹൃത്തു സമ്മതിച്ചു.

എന്നാൽ അപ്രതീക്ഷിതമായ ചില പ്രതിബന്ധങ്ങൾ പദ്ധതിയെ വിലങ്ങടിച്ചു നിന്നു. ക്രെയിക്കിനും മുള്ളറിനും അപ്പോൾത്തന്നെയുള്ള ജോലിയുടെ വൈപുല്യം, ഭക്ഷണാർത്ഥികളുടെ സംഖ്യയിലുള്ള ശീഘ്ര വർദ്ധന, അലസരായി ഒരു ജനക്കൂട്ടം തങ്ങളുടെ അയൽവക്കത്തു വന്നുകൂടുന്നതിൽ ആ സ്ഥലവാസികൾക്കുള്ള അസഹ്യത എന്നിങ്ങനെ പല കാരണങ്ങളാൽ ആദ്യപദ്ധതി ഉപേക്ഷിക്കേണ്ടിവന്നു. പക്ഷേ, കേന്ദ്രചിന്തയും ലക്ഷ്യവും ഒരിക്കലും ദൃഷ്ടിപഥത്തിൽനിന്നു മറഞ്ഞുപോയില്ല.

---

## Stewardship, as Sharing Life with God

(Continued from page 12)

they went forth, and preached every where, the Lord working *with* them, and confirming the word with signs following. Amen." (Mark 16:20). Christian living is thus more than being merely saved from hell. It is sharing our life with God here and now, and God working *with* us. Heaven thus becomes a by-product of the riches of His inheritance in Christ Jesus. We become joint heirs with Christ;" called with the fellowship of His Son Jesus Christ our Lord" (1 Cor. 1:9), and "partakers of the riches of the glory of His inheritance in the saints (Eph. 1:18) It is thus man is brought back to the tree of life. "To him that overcometh will I give to eat of the tree of life which is in the midst of the paradise of God." (Rev. 2:7).

Christian stewardship, therefore, springs from the very purpose for which God created man. Thus viewed stewardship in general and tithing in particular cease to be regarded as legalism. It is the recognition of the fact that we are not our own. Body and soul, in life and in death, all that we have belong to God. In this life we are stewards of our time, talent and material possessions. It is not true to say that only tithe belongs to God and that the other nine-tenths to man. Though it is true that man is free to use the other nine-tenths as he wishes, but since the rest also belongs to God, he should use them in ways which are right and good and above all for such purposes as are worthy to receive God's approval

The trouble with the average Christian is that he is willing to give his time and talent, but not willing to tithe his income. Someone has rightly stated: "Money is the acid test of our stewardship." It is the tithing of income that is a crucial test, and it proves the reality of our Christian life. If we do not recognize that our money is as much as a trust as our time, talent and our lives, we are hypocrites and not worthy to be called true believers and faithful followers of our Lord and Saviour Jesus Christ.

Scripture says: "Bring all the tithes into the storehouse, that there be meat in mine house." (Malachi 3:10) Under the new covenant the Church is "the Household of God", (Eph 2;19), which is the body of Jesus Christ When we refuse to give tithe, and our time and talent for the care of the Church and its ministry, we become guilty of ill treating the Body of Christ, and making it starve and thus render it ineffective to accomplish the task committed to its care.

—The Indian Witness.

---

## Audio Visual Training Course

Conducted by the Christian Association for Radio and Audio Visual Service.

Place: Bangalore
Time: April --May (15 Days)
Medium of Instruction: English
Total cost of Course: Rs. 50/-

A few travel helps are also available.

Please send your application through the head of the church or institution.

Dates, other details and application forms from:

Rev. P. Solomon Raj.
Audio Visual Director.
10 Bholakpur.
Secunderabad-3.

---

# പ്രോജക്ട് മെർക്കുറിയും ജോൺഗ്ലെന്നിൻെറ ശൂന്യാകാശസഞ്ചാരവും

- ശൂന്യാകാശസഞ്ചാരിയായ ജോൺ എച്ച്. ഗ്ലെൻ, വിജയശ്രീലാളിതമായ ഒരു ശൂന്യാകാശദൗത്യത്തിൽ ഫെബ്രുവരി 20 ചൊവ്വാഴ്ച ഭൂമിയെ മൂന്നു തവണ ചുററിസഞ്ചരിച്ചു
- യു. എസ്സ്. മറൈൻസിൽ ലഫ്ററനൻറ് കേണൽ ആയ ഗ്ലെൻ,തൻെറ ശൂന്യാകാശസഞ്ചാരം ചൊവാഴ്ച ഉച്ചകഴിഞ്ഞു് 2—43ന് (ഇൻഡ്യൻ സമയം ബുധനാഴ്ച രാവിലെ 1—13) പൂർത്തിയാക്കി. അദ്ദേഹത്തിൻെറ ശൂന്യാകാശക്കപ്പൽ ബഹാമാസിനു് കിഴക്കായി അററലാൻറിക് സമുദ്രത്തിൽ പതിച്ചു.
- കേണൽ ഗ്ലെന്നിനെയും അദ്ദേഹത്തിൻെറ പേടകവും സമുദ്രത്തിൽ നിന്നു് പൊക്കിയെടുത്തു് "നോവ" എന്ന നശീകരണക്കപ്പലിൻെറ തട്ടിൽ കൊണ്ടുവന്നു.
- അദ്ദേഹം നാലു മണിക്കൂറും അമ്പത്തിയാറു മിനിററും ശൂന്യാകാശത്തിൽ ആയിരിക്കയും ഭൂമിയെ ചുററിയുള്ള മൂന്നു പ്രദക്ഷിണങ്ങളിലായി 81,000 മൈൽ സഞ്ചരിക്കുകയും ചെയ്തു.

## യാത്രാദിനം

അനേകദിവസത്തെ തീവ്രമായ ഒരുക്കങ്ങൾക്കുശേഷം, ഭീമമായ അററ്ലസ്റോക്കററ് വിക്ഷേപണരംഗത്തു് തയ്യാറാക്കി നിറുത്തി. അതിൻെറ ഉച്ചിയിൽ മെർക്കുറി ശൂന്യാകാശവാഹനം സ്ഥിതിചെയ്തിരുന്നു. അനേകം സാങ്കേതികവിദഗ്ദ്ധന്മാർ അവസാന പരിശോധനകൾ പൂർത്തിയാക്കി.

ശൂന്യാകാശസഞ്ചാരിയെ വെളുപ്പിനു 2 മണിക്കു ഉണർത്തി, സഞ്ചാരത്തിനു പ്രത്യേകമായുള്ള ഉടുപ്പുകൾ ധരിപ്പിച്ചു. ദേശീയ വ്യോമയാന ശൂന്യാകാശ ഭരണസ്ഥാപനത്തിൻെറ (നാസാ) കീഴിൽ ശൂന്യാകാശസഞ്ചാരത്തിനു വേണ്ടിയുള്ള പരിശീലനം രണ്ടിൽപരം വർഷമായി അയാൾ നടത്തിവരികയായിരുന്നു.

അയാളുടെ ഹൃദയമിടിപ്പ്, ശ്വാസോച്ഛ്വാസം, രക്തസമ്മർദ്ദം, ശരീരത്തിലെ ചൂട് എന്നിവ അളന്നു രേഖപ്പെടുത്താനുള്ള ഉപകരണങ്ങൾ ശരീരത്തിൽ ഘടിപ്പിച്ചിരുന്നു ശൂന്യാകാശസഞ്ചാരത്തിനുള്ള പ്രത്യേക ഉടുപ്പു ധരിച്ചശേഷം അയാൾ ഒരു മെഡിക്കൽ വാനിൽ കയറി. അതിൽവച്ചും അവസാന നിമിഷത്തിലുള്ള മെഡിക്കൽ പരിശോധനകൾ നടന്നു. വെളുപ്പിനു് 5 മണി കഴിഞ്ഞപ്പോൾ അയാളെ വിക്ഷേപണസ്ഥലത്തേയ്ക്കു കൊണ്ടുപോയി രാവിലെ 6–30ന് അയാൾ ശൂന്യാകാശവാഹനത്തിൽ പ്രവേശിച്ചു്, അതിനുള്ളിൽ പ്രത്യേകം സജ്ജമാക്കിയിട്ടുള്ള ചാരുസോഫായിൽ ഇരുന്നു. അതിനുശേഷം അയാളെ സോഫായുമായി ഭദ്രമായി ബന്ധിച്ചു.

ശൂന്യാകാശവാഹനം വഹിച്ചുകൊണ്ടു പോകാനുള്ള അററ്ലസ് റോക്കററിനു് 82.5 അടി ഉയരവും 10 അടി വ്യാസവും 260000 റാത്തൽ ഭാരവുമുണ്ട്. ഒന്നരലക്ഷം റാത്തൽ തള്ളൽ ശക്തി നൽകുന്ന രണ്ടു റോക്കററ് എഞ്ചിനുകളാണ് ഇതിനുള്ളതു്. ഇതു കൂടാതെ 60000 റാത്തൽ തള്ളൽശക്തി നൽകുന്ന ഒരു സസ്ടെയ്നർ എഞ്ചിൻ വേറെയുമുണ്ട്. മണ്ണെണ്ണയും ഓക്സിജൻ ദ്രാവകവുമാണ് ഇതിനു ഇന്ധനമായുപയോഗിക്കുന്നതു്.

മെർക്കുറി കൺട്രോൾ സെൻററിലും വിക്ഷേപണമേടയിലും വിക്ഷേപണമുഹൂർത്തം കുറിക്കുന്ന 'കൗണ്ടിംഗ് ഡൗൺ' നടന്നുകൊണ്ടിരുന്നു. മററു രണ്ടു ശൂന്യാകാശസഞ്ചാരികളുമായി അയാൾ സംഭാഷണം നടത്തിക്കൊണ്ടുമാണിരുന്നതു്. ഒരാൾ കൺട്രോൾ സെൻററിലും രണ്ടാമൻ വിക്ഷേപണമേടയിലും. ഈ പരിപാടി പരിചയിച്ചവരാണിവർ. ശൂന്യാകാശസഞ്ചാരവേളയിൽ അധികസമയവും അയാൾ ഇവരുമായി സംഭാഷണ സമ്പർക്കത്തിലാണിരുന്നതു്.

അവസാന പരിശോധനകൾ പൂർത്തിയാക്കിയശേഷം ശൂന്യാകാശവാഹനം അടച്ചുപൂട്ടി ആണിയിട്ടു മുറുക്കി. വാഹനത്തിൽ പ്രാണവായു നിറച്ചു. വാഹനത്തിൻെറ പുറത്തു് വീണ്ടുമൊരു പരിശോധന നടത്തി.

വിക്ഷേപണമേടയിലുള്ളവരാണു മെർക്കുറി—അററ്ലസിൻെറ യഥാർത്ഥ വിക്ഷേപണത്തിനു് ഉത്തരവാദികൾ. വിക്ഷേപണമേടയിൽനിന്നു വാഹനം പുറപ്പെട്ടു കഴിഞ്ഞാൽ മെർക്കുറി കൺട്രോൾ സെൻറർ നിയന്ത്രണം ഏറെറടുക്കുന്നു. വാഹനത്തിൻെറ ഭൂമിയെ ചുററിയുള്ള നിർദ്ദിഷ്ടമായ സഞ്ചാരപഥം കാണിക്കുന്ന ഒരു ചിത്രം അവിടെയുണ്ട്. ഈ ചിത്രത്തിനു് താഴെ അനവധി നിയന്ത്രണോപകരണങ്ങൾ ഇണക്കിയിരിക്കുന്നു. അനവധി സാങ്കേതികവിദഗ്ദ്ധന്മാർ ഇതിൻെറ പ്രവർത്തനച്ചുമതല വഹിക്കുന്നു. ഫ്ളൈററ് ഡയറക്ടറും അവിടെത്തന്നെയുണ്ട്. അവരുടെ പിന്നിൽ, കണ്ണാടിച്ചുമർകൊണ്ടു് വേർതിരിക്കപ്പെട്ടിരുന്ന ഒരു സ്ഥലത്തു് അമ്പതോളം നിരീക്ഷകർ ഇരുന്നിരുന്നു. നേരെ മുകളിൽ, വിക്ഷേപണമേടയിലേയ്ക്കു് തിരിച്ചുവച്ചിട്ടുള്ള രണ്ടു ടെലിവിഷൻ സെററുകളും ഇണക്കിയിരുന്നു.

## വിക്ഷേപണം

ഫ്ളൈററ് ഡയറക്ടറും സഹപ്രവർത്തകരും താഴെപ്പറയുന്ന കാര്യങ്ങൾചെയ്തുകൊണ്ടിരുന്നു: ശൂന്യാകാശവാഹനത്തിൻെറവിക്ഷേപണവും പുനഃപ്രവേശനവുംഉൾപ്പെടെയുള്ള അതിൻെറ സഞ്ചാരഘട്ടം നിരീക്ഷിക്കുക, ആകാശസഞ്ചാരിയുടെയും വാഹനത്തിൻെറയും സ്ഥിതി നിരീക്ഷിക്കുക, വാഹനംവേർപെടുത്തുന്നതിനുള്ള ഉപകരണം പ്രവർത്തിപ്പിക്കുക, അതിനുശേഷമുള്ള ഗതി നിർണ്ണയിക്കുക, പുനഃപ്രവേശനം നിരീക്ഷിക്കുക, പുരോഗതിയെപ്പററി ആകാശസഞ്ചാരിയെ അറിയിക്കുക, വാർത്താവിനിമയ സൗകര്യങ്ങൾ സംയോജിപ്പിക്കുക, വീണ്ടെടുക്കലിനു് ചുമതലപ്പെട്ടവരുടെ പ്രവർത്തനം സംയോജിപ്പിക്കുകയും അവരെ വിവരംധരിപ്പിക്കുകയും ചെയ്യുക. സാധാരണയുള്ള വിക്ഷേപണരീതിയിൽതന്നെയാണ് ആദ്യത്തെ അമേരിക്കൻശൂന്യാകാശസഞ്ചാരിയേയും വിക്ഷേപിച്ചതു്. വിക്ഷേപണമേടയിലെ വിവിധ കേന്ദ്രങ്ങളിൽനിന്നു അനുകൂലമായ മറുപടി കിട്ടിയതോടെ അവസാനത്തെ ബന്ധങ്ങളും വിച്ഛേദിക്കപ്പെട്ടു. റോക്കററ് മുകളിലേയ്ക്കു് പുറപ്പെട്ടു. അല്പമൊരു ശാന്തത, പതിവുപോലെ. വിക്ഷേപണമേടയും റോക്കററിൻെറ അടിഭാഗവും പുകകൊണ്ടുമൂടിയിരുന്നു.

റോക്കററിൽനിന്നുള്ള അഗ്നിജ്വാലകൾ വിക്ഷേപണമേടയെ തലോടിക്കൊണ്ടിരിക്കെ, ശൂന്യാകാശവാഹനം സാവധാനം മുകളിലേയ്ക്കു കയറി. പെട്ടെന്നുതന്നെ പൂർണ്ണ

വേഗത്തിലായി മുകളിലേയ്ക്കുള്ള പ്രയാണം. അററലാൻറിക്ക് സമുദ്രത്തിൻെറ മുകൾഭാഗത്തുവച്ച് അതു് വക്രഗതിയിലായി.

റോക്കററ് ശാസ്ത്രശൈലിയിൽ വിക്ഷേപണസമയത്തിനു് "ടി–സമയം" എന്നാണു പറയുക. "ടി" സമയം കഴിഞ്ഞു് 2 മിനിററായപ്പോൾ ശൂന്യാകാശവാഹനം 21,000 അടി ഉയരത്തിലെത്തി ഉയർത്തിക്കൊണ്ടുപോകാനുള്ള എഞ്ചിനുകൾ കത്തിയെരിഞ്ഞു താഴെ വീണു. ഉടനെ എസ്കേപ് ടവ്വർ പുറത്തേയ്ക്കു തള്ളപ്പെട്ടു.

## ഭ്രമണപഥത്തിൽ

"ടി" സമയം കഴിഞ്ഞു് 5 മിനിററായപ്പോൾ വാഹനം ഏകദേശം 90 മൈൽ ഉയരത്തിലുള്ള ഒരു ഭ്രമണപഥ ഉയരത്തിലെത്തി. അപ്പോഴതിനു് മണിക്കൂറിൽ 17,500 മൈൽ വേഗമുണ്ടായിരുന്നു. സസ്ടെയിനർ എഞ്ചിൻ അപ്പോൾ എരിഞ്ഞുതീർന്നു. ഉടനെ, ആററിററ്യൂട്ട് ജററുകൾ ഉപയോഗിച്ച് മെർക്കുറി വാഹനത്തെ ഭ്രമണപഥനിലയിലെത്തിച്ചു.—അതായതു്, വിക്ഷേപണസമയം കീഴ്പോട്ടായിരുന്ന മൊട്ടയായ വശം മുമ്പോട്ടാക്കി.

ഭ്രമണപഥത്തിൽ വാഹനം ശൂന്യാകാശസഞ്ചാരിയുടെ സമ്പൂർണ്ണ നിയന്ത്രണത്തിലായിരുന്നു. വാഹനത്തിൻെറ നില ആവശ്യംപോലെ അപ്പോഴപ്പോൾ അയാൾ ശരിപ്പെടുത്തിക്കൊണ്ടിരുന്നു. മുമ്പിലുള്ള കണ്ണാടിപ്പഴുതിൽ കൂടിയും പരിതോദർശിനിയിൽ കൂടിയും വീക്ഷിച്ചുകൊണ്ടും, കാണുന്ന കാര്യങ്ങൾ കൺട്രോൾ സെൻററിലേയ്ക്കും നിരീക്ഷണകേന്ദ്രങ്ങളിലേയ്ക്കും അറിയിച്ചുകൊണ്ടുമിരുന്നു. മേഘരൂപവൽക്കരണം, കൊടുങ്കാററുകൾ, തീരങ്ങൾ, ഭൂഖണ്ഡങ്ങൾ, നക്ഷത്രജാലങ്ങൾതുടങ്ങിയവയാണു് അയാൾ വീക്ഷിച്ചുകൊണ്ടിരുന്നതു്. പല നിയന്ത്രണോപകരണങ്ങളുടെ പ്രവർത്തനവും അയാൾ പരിശോധിച്ചുകൊണ്ടിരുന്നു. ഞെക്കു കുഴലുകളിൽനിന്നു ഭക്ഷണം കഴിക്കുകയും കുടിക്കുകയും ചെയ്തു.

ഉത്തര അററ്ലാൻറിക് മഹാസമുദ്രം, ആഫ്റിക്കാ,ഇൻഡ്യൻമഹാസമുദ്രം, ഓസ്ത്രേലിയാ, പസഫിക് മഹാസമുദ്രം എന്നിവയുടെ മുകളിൽകൂടി സഞ്ചരിച്ച് വടക്കേ അമേരിക്കയുടെ പടിഞ്ഞാറെ തീരത്തിനു മുകളിൽ എത്തി. "ടി" സമയം കഴിഞ്ഞു് 90 മിനിററായപ്പോൾ, തെക്കുകിഴക്കെ ബർമൂഡാ കടന്നു് ഒന്നാമത്തെ സഞ്ചാരം അയാൾ പൂർത്തിയാക്കി.

"ടി" സമയം കഴിഞ്ഞു് ഏകദേശം 250 മിനിററായപ്പോൾ മെർക്കുറിവാഹനം കാലിഫോർണിയാ തീരത്തുനിന്നു ഏകദേശം 350 മൈൽ പടിഞ്ഞാറായിരുന്നു. അന്തരിക്ഷത്തിലേയ്ക്കു് തിരിച്ചു വരുന്നതിനു് 3000 മൈൽ കീഴോട്ടുള്ള സഞ്ചാരത്തിനു് ഈ സമയം അയാൾ ഒരുങ്ങി. മെർക്കുറിയുടെ മൊട്ടയായ വശം ഏകദേശം 35 ഡിഗ്രി മേല്പോട്ടു വെട്ടിച്ചു. അതിനുശേഷം റിട്രോ റോക്കററുകൾ കത്തിച്ചു. അതു വാഹനത്തിൻെറ വേഗം കുറച്ചു്. ഭ്രമണപഥത്തിൽനിന്നു അതിനെ താഴോട്ടിറക്കി. അതിനുശേഷം, ചൂടുതട്ടുകുന്ന നാസാഗ്രം ശരിയായ നിലയിൽ വരുത്താൻ അയാൾ വാഹനത്തിൻെറ നില മാററി. അപ്പോഴേയ്ക്കും പുനഃപ്രവേശനത്തിനുംവീണ്ടെടുക്കലിനും അയാൾ ഒരുങ്ങിക്കഴിഞ്ഞു.

## സർവലോകസഹകരണം

ഭൂമിയെ മുഴുവൻ ചുററി അമേരിക്കക്കാരൻ ആദ്യമായി ചെയ്ത ശൂന്യാകാശസഞ്ചാരത്തിലെ സർവ്വലോകസഹകരണം അത്ഭുതത്താണു്. ശൂന്യാകാശസഞ്ചാരിയുടെ ക്ഷേമം, ലോകത്തിൽ നാനാഭാഗങ്ങളിലായി സ്ഥാപിച്ചിരിക്കുന്ന വാർത്താവിനിമയ–നിരീക്ഷണ കേന്ദ്രങ്ങളെ ആശ്രയിച്ചിരുന്നു. തമ്മിൽ വളരെയകന്നു് കിടക്കുന്ന എട്ടു പ്രദേശങ്ങളിലെ ഗവണ്മെൻറുകൾ ഈ ശാസ്ത്രീയോദ്യമത്തിൽ സഹായിച്ചു.

ഈ സ്റ്റേഷനുകളെ സംബന്ധിച്ചോ അവയിലെ ഉപകരണങ്ങളെ സംബന്ധിച്ചോ യാതൊരു രഹസ്യവുമില്ല. ഈ രാജ്യങ്ങളിൽ സ്റ്റേഷനുകൾ പണിയാനും അവയിൽ പണിയെടുക്കാനും അവിടങ്ങളിൽ പൗരന്മാർ സഹായിച്ചു. അവർ അമേരിക്കക്കാരുമായി സഹകരിച്ചു.

താഴെ പറയുന്ന സ്ഥലങ്ങളിലാണു് ശൂന്യാകാശസഞ്ചാരിയുമായി റേഡിയോവഴി നേരിട്ടു സംഭാഷണം നടത്താനും ശാസ്ത്രീയമായ വിവരങ്ങൾ ശൂന്യാകാശവാഹനത്തിൽനിന്നു സ്വീകരിക്കുവാനും വേണ്ട സജ്ജീകരണങ്ങളുള്ളതു്.

1. സെൻറു് ഡേവിഡ്സ് ദ്വീപ്, ബർമൂഡാ, 2. മാസ്പാലോമാസ്, ഗ്രാൻഡ്കാനറി ദ്വീപ്, 3. കാനോ, നൈജീരിയാ, 4. സാൻസിബാർ, ഈസ്റ്റാഫ്റിക്കാ, 5. മുക്കേയാ, വെസ്റ്റ് ഓസ്ത്രേലിയാ, 6. വൂമേറാ, സൗത്തു് ഓസ്ത്രേലിയാ 7. കാൻറൺ ദ്വീപു്, ശാന്തസമുദ്രം, 8. ഗൈമാസ്, മെക്സിക്കോ.

കടലിൽ കിടക്കുന്ന രണ്ടു അമേരിക്കൻ കപ്പലിൽ ഈ പദ്ധതിക്കുവേണ്ടി പ്രത്യേക നിരിക്ഷണകേന്ദ്രങ്ങൾ സ്ഥാപിച്ചു ഒരു കപ്പൽ അററ്ലാൻറിക്ക് കടലിലും മറേറതു് ഇന്ത്യൻ കടലിലും കിടക്കുന്നു കൂടാതെ അമേരിക്കയിൽ ആറു സ്ഥാനത്തു് ഇമ്മാതിരി പ്രത്യേക നിരീക്ഷണസ്റ്റേഷനുകൾ ഉണ്ടു്.

അമേരിക്കൻ ശൂന്യാകാശസഞ്ചാരി ഭൂമിക്കു ചുററും സഞ്ചരിക്കവേ, ഈ സ്റ്റേഷനുകളിൽ ഓരോന്നും ഈ ശൂന്യാകാശ നാടകത്തിൽ അതിൻെറ ഭാഗം അഭിനയിച്ചു വളരെ ഉയരത്തിൽശൂന്യാകാശത്തിലിരുന്നുകൊണ്ടു് ശൂന്യാകാശസഞ്ചാരി അയച്ച സന്ദേശങ്ങൾ അനേകം രാജ്യങ്ങളിലെ പൗരന്മാർ റേഡിയോവിലൂടെ കേട്ടു.

## പ്രോജക്റ്റ് മെർക്കുറി

മനുഷ്യൻെറ ശൂന്യാകാശസഞ്ചാരത്തിനായി അമേരിക്ക സംവിധാനംചെയ്ത പദ്ധതിയുടെ ഈ ആദ്യത്തെ പടിയ്ക്കു് "പ്രൊജക്റ്റ് മെർക്കുറി" എന്നാണു് പേരു്. മെർക്കുറിയുടെ പ്രവർത്തനം, ലോകമൊട്ടുക്കും വിരിഞ്ഞുകിടക്കുന്ന ഒരു വലക്കെട്ടാണു്. ഈ വലക്കെട്ടിൽ രണ്ടുതരം സ്റ്റേഷനുകൾ ഉൾപ്പെടുന്നു.

നൈജീരിയയിലും സാൻസിബാറിലുള്ള സ്റ്റേഷനുകൾ ഉൾപ്പെടെ എല്ലാ സ്റ്റേഷനുകളിലും ശബ്ദങ്ങളും വിവരങ്ങളും വിനിമയം ചെയ്യാനുള്ള ഉപകരണങ്ങളുണ്ടു്. അതിസൂക്ഷ്മങ്ങളായ റേഡാറുകൾ ഉള്ള ചില സ്റ്റേഷനുകൾ, ചക്രവാളം മുതൽ ചക്രവാളം വരെയുള്ള ആകാശമാർഗ്ഗത്തിൽ ശൂന്യാകാശവാഹനത്തെ നിരിക്ഷിച്ചുകൊണ്ടിരുന്നു.

ശൂന്യാകാശസഞ്ചാരി ഭൂമിയെ മൂന്നുവട്ടം ചുററണമെന്നാണു് ഉദ്ദേശിച്ചിരുന്നതു്—ഓരോ തവണയും ഭൂമിയുടെ ഓരോ ഭാഗത്തിനു മുകളിലൂടെ. ചില സ്റ്റേഷനുകൾക്കു്,

ശൂന്യാകാശസഞ്ചാരി അവയുടെ മുകളിലൂടെ കടന്നുപോകുന്ന ഒന്നോ രണ്ടോ തവണ മാത്രം അയാളുമായി സമ്പർക്കം പുലർത്താൻ കഴിയുന്നു.

സമാധാനപരമായ ഈ ശാസ്ത്രീയ പരിപാടിയിൽ സഹായിക്കണമെന്നു് പല ഗവൺമെൻറുകൾക്കുണ്ടായ ആഗ്രഹം കൊണ്ടാണു് അവർ അമേരിക്കയുമായി സഹകരിച്ചതു്. ഈ സർവ്വലോക സഹകരണം മൂലം ശാസ്ത്രാഭിവൃദ്ധിയുണ്ടാകയും മനുഷ്യവർഗ്ഗം ഭാവിയിൽ നന്നാകുകയും ചെയ്യും.

### നിരീക്ഷണകേന്ദ്രം

മററു രാജ്യങ്ങളിൽ വാർത്താവിനിമയ—നിരീക്ഷണ സ്റ്റേഷനുകൾ സ്ഥാപിക്കണമെന്നു് അമേരിക്ക 1959–ൽ തീരുമാനിച്ചു. അക്കൊല്ലം ജൂലൈ ആഗസ്ററു മാസങ്ങളിൽ പ്രോജക്ട് മെർക്കുറിയുടെ കാര്യം ആ വക രാജ്യങ്ങളെ അറിയിച്ചു. സ്റ്റേഷനുകൾക്കു പററിയ സ്ഥലം പരിശോധിക്കാൻ അമേരിക്കൻ സാങ്കേതികവിദഗ്ദ്ധന്മാരെ അനുവദിക്കുമോ എന്നു് ഓരോ രാജ്യത്തോടും ആരാഞ്ഞു. എല്ലാ രാജ്യങ്ങളും സമ്മതിച്ചു. അവയുടെ അതിർത്തികൾക്കുള്ളിൽ തക്കതായ സ്ഥലം തിരഞ്ഞെടുക്കാൻ സഹായിക്കയും ചെയ്തു,

ജനനിബിഡങ്ങളായ പ്രദേശങ്ങളിൽ നിന്നു് റേഡിയോ ഇടപെടലുകൾ ഉണ്ടാവാതിരിക്കാൻ, നഗരങ്ങളിൽനിന്നും പട്ടണങ്ങളിൽ നിന്നും അകലെയായിട്ടാണു് സ്റ്റേഷനുകളുടെ സ്ഥാനങ്ങൾ നിശ്ചയിച്ചതു്. കാഴ്ച മറയ്ക്കാത്ത സ്ഥാനങ്ങൾ നോക്കി തിരഞ്ഞെടുത്തു.

ഈ രാജ്യങ്ങളിൽ, 1959 ആഗസ്റ്റിനും 1960 ജനുവരിക്കുമിടയ്ക്കു ഭൂമി സർവ്വേ ചെയ്തു. ചില രാജ്യങ്ങളിൽ ഗവൺമെൻറുവക ഭൂമിയിലാണു സ്റ്റേഷനുകൾ സ്ഥാപിച്ചതു്. മററു ചില രാജ്യങ്ങളിൽ സ്വകാര്യ ഭൂമികളിലും.

മെർക്കുറി ശൂന്യാകാശ വാഹനത്തിൻെറ എല്ലാ പരീക്ഷണ പ്പറക്കലുകളെപ്പററിയും നാനാഭരണകൂടങ്ങളുടെ ഉദ്യോഗസ്ഥന്മാരെയും മുൻകൂട്ടി അറിയിച്ചു. അമേരിക്കൻ ശൂന്യാകാശസഞ്ചാരി ഭൂമിക്കു ചുററും പറന്നുകൊണ്ടിരുന്നപ്പോൾ ഗവൺമെൻറുകളും ജനങ്ങളും സ്വന്തം നിലയിൽ അതിൽ താല്പര്യം കാട്ടി.

ഭാവിയിലെ മെർക്കുറിപ്പറക്കലുകളിൽ വാർത്താവിനിമയ സ്റ്റേഷനുകളും നിരീക്ഷണ സ്റ്റേഷനുകളും സമാധാന സേവനം ചെയ്തുകൊണ്ടിരിക്കും. അവ അമേരിക്കയും മറുനാട്ടുകളും യോജിച്ചു നടത്തുന്ന ശാസ്ത്രീയോദ്യമങ്ങളുടെ കേന്ദ്രമാണു്. ഈ സ്റ്റേഷനുകളിൽ പ്രവർത്തിക്കാൻ മറുനാട്ടുകാരെ അഭ്യസിപ്പിക്കുന്നതും തുടർന്നുകൊണ്ടിരിക്കും.

(യു. എസ്. ഐ. എസ്.)

# വേദവായനക്കുറിപ്പുകൾ

### ചൊവ്വാ

മത്തായി 12: 38–42.

മനുഷ്യൻ ഇപ്പോഴും അടയാളം അന്വേഷിക്കുന്നു. വിശ്വസിക്കണമെങ്കിൽ അവക്കു തെളിവു വേണം. പരീശന്മാരും ശാസ്ത്രിമാരും അടയാളം ആവശ്യപ്പെട്ടെങ്കിലും പഴയനിയമത്തിലുണ്ടായിരുന്ന അടയാളങ്ങൾ പോലും വിശ്വസിക്കുവാൻ അവർ തയ്യാറില്ലായിരുന്നു. ശേബാ രാജ്ഞിയും ശലോമോൻെറ ജ്ഞാനം നേരിട്ട കണ്ടു മനസ്സിലാക്കുവാൻ വളരെദൂരം സഞ്ചരിച്ചു. എന്നാൽ ഇപ്പോൾ ശലോമോനേക്കാൾ വലിയവനായ ക്രിസ്തു അവരുടെ മദ്ധ്യത്തിൽ നിന്നിട്ടും അവനെ തിരിച്ചറിയുവാനുള്ള ആഗ്രഹമൊ കഴിവൊ അവക്കുണ്ടായില്ല. സത്യം കാണാൻ കഴിയാത്ത വണ്ണമുള്ള ഒരു അന്ധത അവരെ ബാധിച്ചിരുന്നു. അവരുടെ യഥാർത്ഥ ആവശ്യം അടയാളം അല്ലായിരുന്നു; നേരെ മറിച്ചു് വിനയവും സത്യം കാണുവാനും അറിയുവാനും ഉള്ള ആഗ്രഹവും ആയിരുന്നു. ഇന്നു നമ്മുടെയും ആവശ്യവും അതുതന്നെ.

### ബുധൻ

മത്തായി 12: 46–50

വേദപുസ്തകത്തിൽരേഖപ്പെട്ടത്തിയിട്ടുള്ള ആദ്യത്തെ ചോദ്യങ്ങളിൽ ഒന്നു് "ഞാൻ എൻെറ സഹോദരൻെറ സൂക്ഷിപ്പുകാരനോ?" എന്നുള്ളതാണു്. കായേൻ സ്വാത്ഥതാല്പര്യത്തിൽനിന്നു സഹോദരനെ കൊന്നു. അതിനുശേഷം സഹോദരനോടുള്ള ചുമതല നിശ്ശേഷം നിഷേധിച്ചുകൊണ്ടു് അവൻെറ ദുഷ്പ്രവൃത്തിയുടെ ഫലങ്ങൾ ഒഴിവാക്കാൻ ശ്രമിച്ചു. കുടുംബബന്ധങ്ങളെ നമ്മുടെ കത്താവു വളരെ പരിപാവനമായി കരുതി. മറേറതാരു മകനും തൻെറ മാതാവിനോടുണ്ടായിരുന്നതിൽ കവിഞ്ഞ സ്നേഹവും കരുതലും യേശുവിനു സ്വന്തമാതാവിനോടുണ്ടായിരുന്നു. ക്രൂശിൽ തൂങ്ങിക്കിടന്നപ്പോൾപോലും കത്താവു മാതാവിൻെറ ഭാവിക്കുവേണ്ടി കരുതി. എന്നാൽ കുടുംബാംഗങ്ങളോടുള്ള നമ്മുടെ സ്നേഹം കുറേക്കൂടി വിപുലമാക്കണമെന്നു് കത്താവു പഠിപ്പിച്ചു. ദൈവത്തെ പിതാവെന്നു വിളിക്കുന്ന നാം എല്ലാ മനുഷ്യരെയും നമ്മുടെ സഹോദരീസഹോദരന്മാരായി കരുതണം. നാം നമ്മുടെ സഹോദരന്മാരുടെ സൂക്ഷിപ്പുകാർ തന്നെ. നമ്മെപ്പോലെതന്നെ മററുള്ളവരെയും സ്നേഹിക്കുകയാണു് നമ്മുടെ ക്രിസ്തീയ ധർമ്മം.

### വ്യാഴം

മത്തായി 13: 1–9; 18–23.

ദൈവം ബലം പ്രയോഗിച്ചു നമ്മെക്കൊണ്ടു് അവനിൽ വിശ്വസിപ്പിക്കുന്നില്ല. ചരട്ടു വലിക്കുന്നതനുസരിച്ചു നൃത്തം ചെയ്യുന്ന പാവകളായിട്ടല്ല ദൈവം നമ്മെ സൃഷ്ടിച്ചിരിക്കുന്നതു്. "ചെവിയുള്ളവൻ കേൾക്കട്ടെ." ഇതാണു് ദൈവത്തിൻെറ പ്രമാണം.

ദൈവം വിത്തു വിതയ്ക്കുന്നവനെപ്പോലെയാണു്. വിത്തു നാലു പാട്ടും വിതറുന്നു. അതു സ്വീകരിക്കുവാനുള്ള ചുമതല നമ്മുടേതാണു്. വിത്തു മുളച്ചു വളരുവാൻ നാം അനുവദിക്കുമോ? ഈ ഉപമ നമുക്കുള്ള ഒരു മുന്നറിയിപ്പാണു്. വിത്തിൻെറ വളർച്ചയ്ക്കാവശ്യമായ അനുകൂല സാഹചര്യവും പോഷകാംശവും ലഭിക്കാത്ത മൂന്നു സ്ഥാനങ്ങളെക്കുറിച്ചു പറയുന്നുണ്ടു്. നല്ല നിലത്തു വീണ വിത്തുകൾപോലും പല അളവിലാണു് ഫലം പുറപ്പെടുവിക്കുന്നതു്. ദൈവത്തിൻെറ മക്കളായ നമ്മിൽനിന്നും ദൈവം സഹകരണം ആവശ്യപ്പെടുന്നു. ദൈവം നിർബന്ധിക്കുന്നില്ല. എന്നാൽ സ്നേഹത്തിൽ നമ്മെ സമീപിക്കുന്നു. തിരഞ്ഞെടുക്കാനോ നിഷേധിക്കാനോ നമുക്കു സ്വാതന്ത്ര്യമുണ്ടു്.

### വെള്ളി

മത്തായി. 13: 24–30.

വിതയ്ക്കുന്നവൻെറ ഉപമയിലെ

ന്നപോലെ ഈ ഉപമയിലും വിത്തിന്റെ വളർച്ചയാണു് പ്രധാനകാര്യം. ഗോതമ്പും കളയും ഒരുമിച്ചു വളരുന്നു. ഇതു മനുഷ്യജീവിതത്തിന്റെ ഒരു ചിത്രമാണു്. നന്മയും തിന്മയും ഒരുമിച്ചു വളരുന്നു. രണ്ടിന്റെയും വേരുകൾ ഇടകലർന്നിരിക്കുന്നു. യേശുവിന്റെ സ്വന്തം ശിഷ്യഗണത്തിൽപോലും ഒരു യൂദാ ഉണ്ടായിരുന്നു. തിന്മ ഒരു യാഥാർത്ഥ്യമാണു്. ലോകത്തിലും നമ്മുടെ ഓരോരുത്തരുടെയും ജീവിതത്തിലും അതിനെ അഭിമുഖീകരിക്കാതെ നമുക്കു നിവൃത്തിയില്ല. ദൈവം നല്ല വിത്തു മാത്രമാണു് വിതയ്ക്കുന്നതെങ്കിലും പിശാചു തിന്മയുടെ വിത്തുകളും വിതയ്ക്കുന്നു. ജീവിതം ഒരു പരിശോധനയാണു്. പരീക്ഷകളെ ജയിച്ചും തിന്മയെ പോരാടി കീഴടക്കിയും നന്മയെ വളർത്തുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. "നിന്റെ രാജ്യം വരേണമേ" എന്നും "തിന്മപെട്ടവനിൽനിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ" എന്നും നാം സദാ പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു.

**ശനി**

മത്തായി 13: 44-48.

നമ്മുടെ കർത്താവു ദൈവരാജ്യത്തെക്കുറിച്ചു പല ഉപമകളും കഥകളും പറഞ്ഞിട്ടുണ്ടു്. ഇന്നത്തെ വായനയിലുള്ള ആദ്യത്തെ രണ്ടുപമകളിൽ ദൈവരാജ്യം എത്ര വിലയേറിയതാണെന്നു കർത്താവു പഠിപ്പിക്കുന്നു. ഒരു മനുഷ്യനുള്ളതെല്ലാം ബലികഴിച്ചുപോലും സമ്പാദിക്കത്തക്കവണ്ണം അത്ര വിലയേറിയതാണു് അതു്. ദൈവരാജ്യം മനുഷ്യനു പ്രദാനം ചെയ്യുവാൻ ദൈവം സഹിച്ച ത്യാഗവും വില മതിക്കാവുന്നതല്ല. നാം യേശുക്രിസ്തുവിന്റെ ക്രൂശിലേക്കു നോക്കുമ്പോൾ ദൈവസ്നേഹത്തിന്റെ ഉയരവും മനുഷ്യന്റെ പാപത്തിന്റെ ആഴവും അതേ സമയംതന്നെ മനുഷ്യനെ ഉദ്ധരിക്കുവാൻ ദൈവം സഹിച്ച ത്യാഗവും കാണുന്നു. വലയുടെ ഉപമ ദൈവരാജ്യം എല്ലാ മനുഷ്യരെയും ആശ്ലേഷിക്കുന്നു എന്നുള്ള പരമാർത്ഥം നമ്മെ അനുസ്മരിപ്പിക്കുന്നു. വല എല്ലാത്തരത്തിലുമുള്ള മൽസ്യങ്ങളെയും ഉൾക്കൊള്ളുന്നു. നമ്മെ ആശ്ലേഷിക്കുന്ന ദൈവസ്നേഹത്തിനു യോഗ്യമായ പ്രതികരണം നൽകുവാൻ ദൈവം നമ്മെ സഹായിക്കട്ടെ.

**ഞായർ**

2 കൊരിന്ത്യർ 6: 1-10.

ദൈവത്തിന്റെ ശുശ്രൂഷകന്മാരുടെ ജീവിതം എത്ര ദുർഘടപൂർണ്ണവും എന്നാൽ അതേ സമയത്തു് എത്ര മഹത്വകരവുമാണെന്നു അപ്പോസ്തോലൻ വ്യക്തമാക്കുന്നു. പ്രയാസങ്ങൾ വളരെയാണു് എന്നാൽ അവയെല്ലാം അതിജീവിക്കുവാൻ മതിയായ ദൈവകൃപയും ക്രിസ്ത്യാനിക്കു വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്നു. ആ ദൈവകൃപ പാഴാക്കിത്തീർക്കരുതു് എന്നാണു് അപ്പോസ്തോലൻ പ്രബോധിപ്പിക്കുന്നതു്. യേശുക്രിസ്തുവിനെ മററുള്ളവർക്കു ഒരു യാഥാർത്ഥ്യമാക്കിത്തീർക്കുവാനുള്ള ശുശ്രൂഷയിലേക്കാണു് ഓരോ ക്രിസ്ത്യാനിയും വിളിക്കപ്പെട്ടിരിക്കുന്നതു്. ഈ ശുശ്രൂഷയുടെ നിർവ്വഹണത്തിൽ നാം അഭിമുഖീകരിക്കേണ്ടിവരുന്ന പ്രയാസങ്ങളും പ്രതിബന്ധങ്ങളും വളരെയാണു്. എന്നാൽ ലോകത്തെ ജയിച്ച ക്രിസ്തുവിന്റെ ശക്തി നമ്മോടുകൂടെയുണ്ടു്. നാം ദൈവത്തിന്റെ സഹപ്രവർത്തകരാണു്. ദൈവം എപ്പോഴും നമ്മോടുകൂടെയുണ്ടു്. അവന്റെ സാന്നിദ്ധ്യമുള്ളിടത്തു് ശക്തിയുണ്ടു്. നാം അതിൽ ആശ്രയിക്കാത്തതു മാത്രമാണു് നമ്മുടെ ഭയത്തിനും പരാജയത്തിനുമുള്ള കാരണം.

**തിങ്കൾ**

മത്തായി 13: 53-58.

യേശുവിന്റെ സ്വന്തം നാട്ടിൽ താൻ അർഹിച്ചതായ അഭിനന്ദനമോ പ്രോൽസാഹനമോ തനിക്കു ലഭിച്ചില്ല "മുററത്തെ മുല്ലയ്ക്കു മണമില്ല" എന്ന ആപ്തവാക്യം വളരെ ശരിയാണു്. യേശുവിന്റെ കുടുംബത്തെയും കുടുംബാംഗങ്ങളെയും പരിചയമുണ്ടായിരുന്ന നാട്ടുകാർക്കു അവൻ ദരിദ്രനായ ഒരു തച്ചന്റെ മകൻ മാത്രമായിരുന്നു. ഒരു മനുഷ്യന്റെ ധനസ്ഥിതിയോ സാമൂഹ്യനിലയോ നോക്കി മുൻവിധിയോടുകൂടി അയാളുടെ സ്വഭാവത്തെയും കഴിവുകളെയും വിധിക്കുന്നതു് എത്ര തെററാണു്! ഈ തെററു ചെയ്യാനുള്ള പ്രവണത നമുക്കെല്ലാവർക്കുമുണ്ടു്. സമുദായത്തിലും സഭയിലും ഇങ്ങനെയുള്ള മനോഭാവം വളരെ നാശത്തിനിടയാക്കുന്നുണ്ടു്. അതു് ആത്മിയവളർച്ചയ്ക്കു വലിയ വിഘാതം തന്നെയാണു്. മററുള്ളവരുടെ കഴിവുകൾ കണക്കിലെടുക്കുവാനും വില മതിക്കുവാനും വിനിയോഗിക്കുവാനും അതു വലിയ തടസ്സമായിത്തീരുന്നു. ദൈവസ്നേഹത്തിന്റെയും വിനയത്തിന്റെയും വെളിച്ചത്തിൽ എല്ലാവരെയും കാണുവാൻ നമുക്കു കഴിയേണ്ടതാണു്.

---


## Statement about ownership and other particulars about CHURCH WEEKLY

FORM IV (See Rule 8)

| | | |
|---|---|---|
| 1. | Place of Publication | — Kottayam |
| 2. | Periodicity of its Publication | — Weekly |
| 3. | Printer's Name | — N. M. Abraham |
| | Nationality | — Indian |
| | Address | — Nalathra, Olesha, Kottayam |
| 4. | Publisher's Name | — N. M. Abraham |
| | Nationality | — Indian |
| | Address | — Nalathra, Olesha, Kottayam |
| 5. | Editor's Name | — N. M. Abraham |
| | Nationality | — Indian |
| | Address | — Nalathra, Olesha, Kottayam |
| 6. | Names & addresses of individuals who own the newspaper and partners or shareholders holding more than one percent of the total Capital. | N. M. Abraham |

I, N. M. Abraham hereby declare that the particulars given above are true to the best of my knowledge and belief.

Sd/-
PUBLISHER.

Kottayam,
28—2—62.

# ക്രിസ്ത്യാനിയും തെരഞ്ഞെടുപ്പും

എം. തൊമ്മൻ

“മറിയ നല്ല അംശം തെരഞ്ഞെടുത്തിരിക്കുന്നു; അതു് ആരും അവളോടു് അപഹരിക്കയുമില്ല.”

ലൂക്കോസ് 10:42

പാശ്ചാത്യ രാജ്യങ്ങളിലെ ഹോട്ടലുകളിലും ഇതരരാജ്യങ്ങളിൽ പാശ്ചാത്യ രീതിയിൽ നടത്തപ്പെടുന്ന വലിയ ഹോട്ടലുകളിലും നടപ്പില്ലുള്ള ഒരു സമ്പ്രദായമുണ്ടു്. ഓരോ ദിവസവും പ്രധാന ഭക്ഷണങ്ങളുടെ സമയത്തു് അതതു ദിവസത്തെ തീയതിവെച്ചുള്ള അച്ചടിച്ച 'മെനുകാർഡുകൾ' ഓരോ മേശമേലും വെച്ചിരിക്കും. ആ മെനുകാർഡുകളിൽ ആ സമയത്തെ ഭക്ഷണത്തിനു ലഭ്യമായിട്ടുള്ള വിവിധ വിഭവങ്ങളുടെ ഒരു നീണ്ട പട്ടിക കാണും. ഇറച്ചിയുടെ പല കോഴ്സുകൾ, മീനിന്റെ പല കോഴ്സുകൾ, അതുപോലെതന്നെ മുട്ട, സസ്യവർഗ്ഗങ്ങൾ, പഴങ്ങൾ, പായസം, സൂപ്പു മുതലായവ പലതരത്തിൽ. ഒരു മനുഷ്യനു വേണ്ടത്ര പണമുണ്ടെങ്കിൽ തന്നെയും ഇതെല്ലാം കഴിക്കാൻ സാധ്യമല്ല. ഇരുപതോ മുപ്പതോ എണ്ണമുള്ള ഈ പട്ടികയിൽനിന്നു് ഇഷ്ടമുള്ള അഞ്ചോ ആറോ എണ്ണം തെരഞ്ഞെടുക്കുവാനാണു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. അതിൽ കൂടുതൽ സാധാരണക്കാർ തിരഞ്ഞെടുക്കാറില്ല. ഏതാണ്ടു് ഇതുപോലെയാണു് ജീവിതം. നമുക്കു് ഇഷ്ടംപോലെ തിരഞ്ഞെടുക്കാവുന്നതായി പല പദ്ധതികളും പരിപാടികളും മാർഗ്ഗങ്ങളും ഉണ്ടു്. തിരഞ്ഞെടുത്തേ മതിയാകൂ. നാം തിരഞ്ഞെടുക്കുന്ന കാര്യങ്ങളെ ആശ്രയിച്ചിരിക്കും നമ്മുടെ ജീവിതത്തിന്റെ ഗതിയും ലക്ഷ്യപ്രാപ്തിയും. മെനുകാർഡിൽ ആദ്യം കാണുന്ന അഞ്ചോ ആറോ വിഭവങ്ങൾ സ്വീകരിച്ചു വയറുനിറച്ചാൽ ഭക്ഷണം ആരോഗ്യപ്രദമോ ഹിതകരമോ ആയിരിക്കുകയില്ല. ഒരു ക്ലിപ്തതുക കൊടുത്താൽ “സ്റ്റാൻഡേർഡ് ഊണു” മാത്രം വിളമ്പിത്തരുന്ന ചില ഹോട്ടലുകളുണ്ടു്, അവിടെ തിരഞ്ഞെടുപ്പിന്റെ പ്രശ്നമില്ല. എന്നാൽ ജീവിതം എല്ലാവർക്കും സ്റ്റാൻഡേർഡ് ഊണു മാത്രം കൊടുക്കുന്ന ഒരു ഹോട്ടലുപോലെയല്ല. ഓരോ വ്യക്തിയും ആവശ്യവും ഹിതവുമനുസരിച്ചു തിരഞ്ഞെടുക്കാതെ നിവൃത്തിയില്ലാത്തവിധത്തിൽ വിഭവസമൃദ്ധമാണു ജീ[വി]തം. മറിയ യേശുവിനോടുള്ള കൂട്ടായ്മയാകുന്ന വിഭവത്തിനു പ്രഥമസ്ഥാനം കൊടുത്തു് അതു തിരഞ്ഞെടുത്തു. അതിൽ യേശു അവളെ അഭിനന്ദിക്കുകയും ചെയ്തു.

യൗവനകാലത്തുള്ള ഏററവും വലിയ ചുമതലകളിൽ ഒന്നു് ഒരു ജീവിതവൃത്തി തിരഞ്ഞെടുക്കുക എന്നുള്ളതാണു്. തെററായ തിരഞ്ഞെടുപ്പു് അപകടകരവും ആജീവനാന്തം ദൂഷ്യഫലങ്ങളെ പുറപ്പെടുവിക്കുന്നതുമായിരിക്കും, എന്നാൽ പല യൗവനക്കാരെ സംബന്ധിച്ചും തെററായതു തിരഞ്ഞെടുക്കുന്നു എന്നതിൽ കൂടുതലായി യാതൊന്നും തിരഞ്ഞെടുക്കാൻ ശ്രദ്ധിക്കുന്നില്ലെന്നുള്ളതാണു് പരമാർത്ഥം. പരിതഃസ്ഥിതികളുടെ ഒഴുക്കിൽപ്പെട്ടു മുമ്പോട്ടു നീങ്ങുക മാത്രമാണു് പലരും ചെയ്യുന്നതു്. പല മാർഗ്ഗങ്ങളിൽ ശ്രമിക്കുക, കിട്ടുന്നതു സ്വീകരിക്കുക എന്നുള്ളതാണു് പലരുടെയും പ്രമാണം. തിരഞ്ഞെടുക്കുന്നെങ്കിൽ തന്നെയും അവരുടെ തിരഞ്ഞെടുപ്പിനെ നിർണ്ണയിക്കുന്ന ഉദ്ദേശം വേണ്ടത്ര ഉന്നതമായിരിക്കയില്ല. മെനുകാർഡിൽ നോക്കുമ്പോൾ ഭക്ഷണപദാർത്ഥത്തിന്റെ ഗുണത്തേക്കാൾ കൂടുതൽ രുചി ആയിരിക്കും അവർ പരിഗണിക്കുന്നതു്. അധികം പ്രയത്നിക്കാതെ എളുപ്പത്തിൽ പ്രതിഫലം കിട്ടാവുന്നതും സ്വാർത്ഥപരമായ സുഖത്തിനും സുരക്ഷിതത്വത്തിനും വക നൽകുന്നതുമായ തൊഴിലായിരിക്കും അവർ തിരഞ്ഞെടുക്കുന്നതു്. തങ്ങൾക്കു നൽകാവുന്ന സേവനത്തേക്കാൾ അധികമായി തങ്ങൾക്കു ലഭിക്കാവുന്ന സ്ഥാനമാനങ്ങൾ അവർ ആഗ്രഹിക്കും. ലോകത്തിന്റെ കൂടുതലായ അഭിനന്ദനവും പ്രതിഫലവും ആർജ്ജിക്കുന്നതു പലപ്പോഴും കഠിന പ്രയത്നമോ നിസ്വാർത്ഥ സേവനമോ അല്ല. അഹോരാത്രം ആതുരശുശ്രൂഷ ചെയ്യുന്ന നേഴ്സിനു തുച്ഛമായ ശമ്പളം നൽകുന്ന സമുദായം ഒരു സിനിമാസ്റ്റാറിനു പൊന്നിൽ പൊതിയാൻ മാത്രം പണം കൊടുക്കാൻ മടിക്കയില്ല. പ്രതിഫലം മാത്രം നോക്കി ജീവിതവൃത്തി തിരഞ്ഞെടുക്കുന്ന മനോഭാവം ആർക്കും ആശാസ്യമല്ല.

ജീവിതവൃത്തി തിരഞ്ഞെടുക്കുന്നതിനേക്കാൾ പ്രഥമവും പ്രധാനവു[illegible]യിട്ടുള്ളതു് ജീവിതമൂല്യങ്ങൾ തി[illegible]ഞ്ഞെടുക്കുകയാണു്. [illegible]ും സ്റ്റാൻഡേർഡു ഊണു മാത്രം കിട്ടുന്ന ഹോട്ടലിൽ ഭക്ഷണം കഴിക്കുന്നതു പോലെ ചുററുമുള്ളവരുടെ സ്റ്റാൻഡേർഡു കൊണ്ടു തൃപ്തിപ്പെടുന്നു. സമുദായത്തിൽ മാന്യമായി കരുതപ്പെടുന്ന ഒരു ജീവിതനിലവാരം പുലർത്തുക അത്ര പ്രയാസമുള്ള കാര്യമല്ല. ചൈനായിലെ വലിയ മതിൽ പൂർത്തിയാകാറായ കാലഘട്ടത്തിൽ ചില ശത്രുക്കൾ അവിടവിടെ വിടവുകളുണ്ടാക്കി അകത്തു പ്രവേശിക്കയുണ്ടായി. അതു സാധിച്ചതു മതിലിന്റെ കുററം കൊണ്ടല്ല കാവൽക്കാർ കൈക്കൂലി സ്വീകരിച്ചതുകൊണ്ടാണു്. ഒരു സമുദായത്തിന്റെ ശക്തി അതിലെ അംഗങ്ങളുടെ ധാർമ്മിക ശക്തിയെ ആശ്രയിച്ചിരിക്കും. ഇപ്പോഴത്തെ അഭ്യസ്തവിദ്യരായ പരിഷ്ക്കാരികളുടെ ധാർമ്മികമൂല്യങ്ങൾ പലപ്പോഴും അപലപനീയമായിട്ടാണു് കാണപ്പെടുന്നതു്. ററിക്കററില്ലാതെ യാത്രചെയ്യുകയോ പരീക്ഷക്കു കോപ്പി അടിക്കുകയോ, കള്ളക്കണക്കെഴുതി പണമുണ്ടാക്കുകയോ, വാക്കു പാലിക്കാതിരിക്കയോ എന്നിവയെല്ലാം സാമർത്ഥ്യമായി കരുതുന്നവരുണ്ടു്. സത്യസന്ധതയും നീതിനിഷ്ഠയുമുള്ളവർ അവരുടെ കാഴ്ചപ്പാടിൽ മടയന്മാരുമാണു്. ഇപ്പോൾ എം. ആർ. എ. എന്ന പേരിൽ ലോകപ്രസിദ്ധമായിട്ടുള്ള ആ സംഘടന ധാർമ്മികമൂല്യങ്ങളെ പ്രചരിപ്പിക്കാനുള്ള അവരുടെ ഉദ്യമത്തിൽ മനുഷ്യജീവിതത്തിനു് അത്യന്താപേക്ഷിതമായ നാലു മൂല്യങ്ങളെ ഉയർത്തിക്കാട്ടുന്നുണ്ടു്. സത്യസന്ധത, വിശുദ്ധി, നിസ്വാർത്ഥത, സ്നേഹം എന്നിവ. ധാർമ്മികമൂല്യങ്ങളെ കൈവരുത്താൻ അവർ പ്രയോഗിക്കുന്നമാർഗ്ഗവും ആദ്ധ്യാത്മികമായി അവരുടെ സമീപനരീതിയും ക്രിസ്തീയ വീക്ഷണത്തിൽ വേണ്ടത്ര അ

# അമ്പതു നോമ്പിലേക്കുള്ള പ്രവേശന കവാടം

യേശുവിനെയും ശിഷ്യന്മാരെയും കല്യാണത്തിനു ക്ഷണിച്ചിരുന്നു.
യോഹ. 2: 2.

നമ്മുടെ കർത്താവ് തന്റെ പരസ്യ ശുശ്രൂഷയുടെ ആരംഭത്തിൽ കാനായിലെ കല്യാണവിരുന്നിനു വെള്ളം വീഞ്ഞാക്കിയ സംഭവമാണ് അമ്പതുനോമ്പിനു തൊട്ടുമുമ്പുള്ള ഞായറാഴ്ച വി. കുർബ്ബാനമദ്ധ്യേ വായിക്കുന്നതിനു നിർദ്ദേശിച്ചിട്ടുള്ള സുവിശേഷഭാഗം. നോമ്പുകാലങ്ങളിൽ ഹോശാനാ വരെയുള്ള ഇതര ഞായറാഴ്ചകളിൽ കർത്താവ് രോഗികളെ സൗഖ്യമാക്കിയ ഓരോ സംഭവം വായിക്കുന്നതിനു നിർദ്ദേശിച്ചിരിക്കെ, ഇന്നുമാത്രം ഒത പ്രത്യേക സ്വഭാവമുള്ള ഈസംഭവം നമ്മുടെ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിക്കുന്നതിനു കാരണമെന്തായിരിക്കാം?

ഈ സംഭവത്തെപ്പററി അപ്പോസ്തലൻ പറയുന്നത് യേശു അടയാളങ്ങളുടെ ആരംഭമായിഇതു ഗലീലായിലെ കാനായിൽ വച്ച് ചെയ്തു തന്റെ മഹത്വം വെളിപ്പെടുത്തിയെന്നാണ്. നോമ്പിലേക്കു പ്രവേശിക്കുന്നവർക്ക് ഈ സംഭവം നൽകുന്ന ദൂതെന്താണ്?

## ദൈവമഹത്വം

നാം നോമ്പിലേക്ക് അടുത്തുവരുന്നത് നിയമപാലനത്തിലുള്ള നമ്മുടെ നിഷ്കൃഷ്ടതയും വ്രതത്തിനും പ്രസിദ്ധീകരണം കൊടുത്തു നമ്മുടെ ദൈവികതീക്ഷ്ണത വെളിപ്പെടുത്തുവാനല്ല; പിന്നെയോ, ദൈവത്തിന്റെ മഹത്വം വെളിപ്പെടുത്തുവാനായിരിക്കണമെന്നു നമ്മെ അനുസ്മരിപ്പിക്കുവാനാണോ? "ഉപവസിക്കുമ്പോൾ നിങ്ങൾ കപടഭക്തിക്കാരെപ്പോലെ വാടിയമുഖം കാണിക്കരുത്. അവർ ഉപവസിക്കുമ്പോൾ മനുഷ്യർക്കു വിളങ്ങേണ്ടതിന്നു മുഖം വിരൂപമാക്കുന്നു, അവർക്കു പ്രതിഫലം കിട്ടിപ്പോയി. നീയോ ഉപവസിക്കുമ്പോൾ നിന്റെ ഉപവാസം മനുഷ്യർക്കല്ല, രഹസ്യത്തിലുള്ള നിന്റെ പിതാവിനു വിളങ്ങേണ്ടതിനു തലയിൽ എണ്ണതേച്ചു മുഖം കഴുകുക. രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവ് നിനക്കു പ്രതിഫലം നൽകും". എന്നിങ്ങനെ കർത്താവുതന്നെ അരുളിച്ചെയ്തു കാണുന്നു.

നോമ്പു ബാഹ്യമായ ഒരനുഷ്ഠാനം മാത്രമായി പരിണമിക്കാതെ, ആ വെള്ളത്തിനുണ്ടായതുപോലെയുള്ള സർവ്വസമ്പൂർണ്ണമായ ആന്തരിക വ്യതിയാനത്തിനു സഹായകമാകണമെന്ന് നമ്മെ ഓർമ്മിപ്പിക്കുവാനായിരിക്കുമോ? നമുക്കൊക്കെ ആ അനുസ്മരണയുടെ ആവശ്യം വളരെയധികം ഉണ്ട്.

അതുമല്ലെങ്കിൽ, ക്രിസ്തുവിനോടുള്ള അനുസരണത്തിന്റെ ഫലമായി അവിടുത്തെ സ്പർശനത്തിനു നമ്മുടെ ജീവിതത്തിൽ വരുത്തുവാൻ കഴിയുന്ന വലിയവിപ്ളവത്തിന്റെ സ്വഭാവം ഈ സംഭവത്തിൽക്കൂടെ നമ്മെ അനുസ്മരിപ്പിക്കുവാനായിരിക്കുമോ? അതിന്റെയും ആവശ്യം നമുക്കൊക്കെയുണ്ട്.

ആ ഭവനത്തിലെ ആവശ്യം ഗ്രഹിച്ചകർത്തൃമാതാവ് അതുമായി പുത്രസവിധത്തിലണഞ്ഞു. നാമും അന്യരുടെ ആവശ്യങ്ങളിൽ ചിന്താക്രാന്തരാകുമ്പോൾ— പ്രത്യേകിച്ച് ഈ നോമ്പുകാലത്തിൽ—തിരുസവിധത്തിലേക്കു പോകുവാൻ നമ്മെ ഓർമ്മിപ്പിക്കുകയായിരിക്കുമോ ഈ സംഭവത്തിന്റെ ഉദ്ദേശം? ഇവയും ഇവപോലെ മററു പലതും ഇതുകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുണ്ടാവാം. അവയിൽ ചിലതിനെപ്പററി മാത്രം അല്പം ചിന്തിക്കാം.

## മുട്ടിപ്പായ പ്രാർത്ഥന

യേശുവിനെയും ശിഷ്യന്മാരേയും കല്യാണത്തിനു ക്ഷണിച്ചിരുന്നു. ക്രിസ്തുവിന്റെ സാന്നിദ്ധ്യം നാം ക്ഷണിക്കേണ്ട ആവശ്യമുണ്ട്. ക്രിസ്തു നമ്മിലേക്കു എഴുന്നെള്ളി അവിടെ വസിക്കുവാൻ താല്പര്യമുള്ളവനാകുന്നു. "ഞാൻ വാതിൽക്കൽ മുട്ടുന്നു; ആരെങ്കിലും എന്റെ ശബ്ദം കേട്ടു വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ ചെന്നു അവനോടും അവൻ എന്നോടുംകൂടെ അത്താഴം കഴിക്കും." എന്നു നാം വായിക്കുന്നുണ്ട്. അതു നിറവേറണമെങ്കിൽ വിശ്വാസത്തിൽ നിന്നുത്ഭവിക്കുന്ന മുട്ടിപ്പായ പ്രാർത്ഥനയാൽ യേശുവിനെ നാം നമ്മിലേക്കു ക്ഷണിക്കേണ്ട ആവശ്യമുണ്ട്. താൻ നമ്മുടെ ക്ഷണം സ്വീകരിപ്പാനും നമ്മോടുകൂടെ വസിപ്പാനും താല്പര്യമുള്ളവനാകുന്നു അതിനു നമ്മുടെ ഭാഗത്തുനിന്നു അവിടുത്തെ ക്ഷണിച്ചു പ്രവേശനം നൽകത്തക്കവണ്ണം നമ്മുടെ ഭവനകവാടങ്ങളും ഹൃദയകവാടവും തുറന്നുകൊടുക്കേണ്ടതുണ്ട്. ക്രിസ്തു ഇല്ലാത്ത ഭവനവും ക്രിസ്തു ഇല്ലാത്ത ഹൃദയവുമാണോ നമുക്കുള്ളത്.? അഥിതിയായി തന്നെ സ്വീകരിപ്പാൻ തക്കവണ്ണം നാം അവിടുത്തെ ക്ഷണിച്ചിട്ടുണ്ടോ? തോമസ് എകെമ്പിസ് എഴുതുന്നു: "മണവാളൻ നിന്നിലേക്കു വന്നു അവിടെ വസിക്കുവാൻ തക്കവണ്ണം നിന്റെ ഹൃദയം നീ ഒരുക്കിയാലും. എന്തുകൊണ്ടെന്നാൽ എന്നെ സ്നേഹിക്കുന്നവൻ എന്റെ വചനം പ്രമാണി

---

ഗാധവും തൃപ്തികരവുമല്ലെങ്കിലും ജീവിതത്തിൽ ധാർമ്മികമൂല്യങ്ങളാണ് പ്രധാനമായിട്ടുള്ളതെന്നുള്ള അവരുടെ പഠിപ്പിക്കൽ സ്വാഗതാർഹമാണ്.

ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം ക്രിസ്തുവിനോടുള്ള സജീവവും ആളത്വപരവുമായ ബന്ധവും ക്രിസ്തുവുമായുള്ള ആത്മീയസംസർഗ്ഗവുമാണ് ജീവിതത്തിലെ ഒന്നാമത്തെ മൂല്യം. മററെല്ലാ മൂല്യങ്ങളുടെയും ഉൽഭവവും നിലനില്പും അതിനെയാണ് ആശ്രയിച്ചിരിക്കുന്നത്. അതിനു ഭംഗം വരുത്തുന്നതോ അതിന് അനുയോജ്യമല്ലാത്തതോ ആയ മററൊന്നും അവനു സ്വീകാര്യമല്ല. പലരുടെയും പലതിന്റെയും ശബ്ദങ്ങൾ നമ്മുടെ ശ്രദ്ധയ്ക്കായി മത്സരിച്ചുകൊണ്ടിരിക്കും. അവയിൽ ഒന്നുമാത്രമായിരിക്കരുത് യേശുവിന്റെ ശബ്ദം. നമ്മോടാജ്ഞാപിക്കാൻ അധികാരവും അവകാശവും അർഹതയുമുള്ള ശബ്ദം അവന്റേതു മാത്രമാണ്. ഓരോ ദിവസവും മറിയയെപ്പോലെ അവന്റെ പാദപീഠത്തിൽ ഇരുന്നു പഠിക്കുകയും അവന്റെ ആജ്ഞകളും നിർദ്ദേശങ്ങളും സ്വീകരിക്കയും ചെയ്തിട്ടല്ലാതെ നാം ജീവിതം ആരംഭിക്കരുത്. അവൻ നമ്മെ ഓരോരുത്തരെയും തെരഞ്ഞെടുത്തിരിക്കുന്നു. നാം അവനെ തെരഞ്ഞെടുക്കുമോ?

ക്കം. ഞങ്ങൾ അട്ടത്തുവന്ന അവ നോട്ടകൂടെ വാസം ചെയ്യും എന്നു കത്താവു് വാഗ്ദത്തം ചെയ്തിട്ടുണ്ട്. അതുകൊണ്ടു് ക്രിസ്തുവിനു പ്രവേശനം നൽകുകയും മററുള്ളവക്കു് പ്രവേശനം നിഷേധിക്കുകയും ചെയ്യാല്ലും." "കത്താവേ നീ എന്തുകൊണ്ടു് പുറത്തു നിൽക്കുന്നു നീ അകത്തേയ്ക്കു വന്നാലും"എന്നു പറഞ്ഞു തന്നെ ക്ഷണിക്കുന്നതിനുതകുന്ന അവസരമായി ഈ നോമ്പുകാലം നമുക്കു അനുഭവപ്പെട്ടത്താം,

### സ്വീകരണ സന്നാഹം

ആ വിരുന്നു ഭവനത്തിൽ വീഞ്ഞു പോരാതെ വന്നതിനു കാരണം നമുക്കറിവാൻ പാടില്ല. ഒരു പക്ഷേ ആ ചെറുഭവനത്തിൽ യേശുവും ശിഷ്യന്മാരും കൂടെ വന്നതുകൊണ്ടായിരിക്കാം. അങ്ങനെയെങ്കിൽ മാതാവു് വീഞ്ഞിൻെറ പോരായ്മ അറിയിക്കുവാൻ പുത്രസവിധത്തിൽ പോയതു് സ്വാഭാവികമായിരുന്നു. നമ്മിലേക്കുള്ള ക്രിസ്തുവിൻെറ ആഗമനം അവിടെപല ചോളിളക്കം ഉണ്ടാക്കിയെന്നു വരാം. കിരീടത്തിനുമുമ്പിൽ കുരിശും സിംഹാസനത്തിനു മുമ്പിൽ മുള്ളുനിറഞ്ഞ പാതയും നാം അഭിമുഖീകരിക്കേണ്ടതാവശ്യമാകുന്നു. ക്രിസ്തുവിനെ നാം നമ്മിലേക്കു ക്ഷണിച്ചാൽ തൽഫലമായി പലതും വജ്ജിക്കേണ്ടതായും പലതും സ്വീകരിക്കേണ്ടതായും വരാം. ആവശ്യമില്ലാത്ത പല സുഖസൗകര്യാദികൾ വജ്ജനീയമായിത്തിരും. ചോദ്യം ചെയ്യാതെ നാം സ്വീകരിച്ചിരുന്ന പല നടപടികളും നിഷിദ്ധമായി വരും. ചില സുഹൃത്തുക്കളെ ഉപേക്ഷിക്കേണ്ടതായും വരും.നമ്മുടെഈ പുതിയ നിലപാട്ട ദോഷത്തമായി ആത്മസുഹൃത്തുക്കൾ പരിഗണിച്ചെന്നുവരാം എന്നാൽ അതു സ്വീകരിക്കുന്നവരാരുംതന്നെ അതുമൂലം നഷ്ടം ച്ചവടംചെയ്യുകയായിരിക്കുകയില്ല

വീഞ്ഞു തീന്നു പോയ വിവരം വി. മാതാവു് സ്വപുത്രനെ അറിയിച്ചു. മാതാവു് വീഞ്ഞാവശ്യപ്പെട്ടന്നില്ല. എന്നാലോ ആ ഭവനത്തിലെ ആവശ്യം സ്വപുത്രനെ അറിയിക്കുക മാത്രമേ ചെയ്തുന്നുള്ളു, ആ മാതാവിൻെറ സമീപനം വിശ്വാസവും വിനയവും ഔചിത്യബോധവും വെളിവാക്കുന്നവയാകുന്നു. നാം കത്താവിനെ നമ്മിലേക്കു ക്ഷണിച്ചാൽ മാത്രം പോരാ എന്നാലോ നമ്മുടെ ആവശ്യങ്ങൾ തിരുസന്നിധിയിൽ വിനയപൂർവ്വം വയ്ക്കുവാൻ കൂടെ നാം പഠിക്കണം. വലുതും ചെറുതുമായ ഏതാവശ്യങ്ങളും ശിശുസഹജമായ നിഷ്കളങ്കതയോടെ കർതൃസന്നിധിയിൽ കൊണ്ടുചെല്ലുവാൻ കഴിയുന്നവർ തീർച്ചയായും അനുഗ്രഹീതരാകുന്നു. ഈ നോമ്പുകാലത്തു് നമ്മുടെ കുറവുകൾ കാണുന്നതിനും ആ മാതാവിനെപ്പോലെ അവ തിരുസന്നിധിയിൽ കൊണ്ടുപോകുന്നതിനും ശ്രമിക്കാം.

### വററാത്ത ഉറവിടം

ആ ഭവനത്തിലെ കുറവു് സമൃദ്ധമായ വിധം പരിഹൃതമായി എന്നുള്ളതു് ശ്രദ്ധേയമല്ലേ? ആ ദരിദ്രഭവനം നിനയ്ക്കുകയോ പ്രതീക്ഷിക്കുകയോ ചെയ്യാത്ത പ്രകാരത്തിൽ ധാരാളം വീഞ്ഞു് അവിടെ ലഭ്യമായി. ക്രിസ്തു സമൃദ്ധിയായിട്ടത്രെ നൽകുന്നതു്. അവിട്ടത്തെ കരുണാ സാഗരം വേനൽക്കാലസൂര്യതാപമേററു വററിപ്പോകുന്നില്ല. അവിടത്തെ നിക്ഷേപ ഭണ്ഡാരം ദരിദ്രമാകയില്ല. അവിട്ടത്തെ സ്നേഹത്തിനതിർ കണ്ടെത്തുക സാദ്ധ്യമല്ല. ആ ഭവനത്തിൽ ലഭിച്ച വിരുന്നു വിശിഷ്ടമായിരുന്നുവെന്നുള്ളതും ശ്രദ്ധേയമാകുന്നു. ദൈവം നമുക്കു നൽകുന്ന ഏതു അനുഗ്രഹവും വിശിഷ്ടതരമായിരിക്കും.

ക്രിസ്തുവിനെ നമ്മുടെ ജീവിതത്തിലേക്കു സംപൂർണ്ണമായി പ്രവേശിപ്പിക്കേണ്ടതിൻെറ ആവശ്യകത, ആ സന്നിധിയിൽ നമ്മുടെ ആവശ്യങ്ങൾ സമർപ്പിക്കേണ്ടതിൻെറ ആവശ്യകത, അവിട്ടത്തേക്കു നമ്മുടെ ജീവിതത്തിൽ വരുത്തുവാൻ കഴിയുന്ന വിശിഷ്ടവും സമൃദ്ധവുമായ വ്യതിയാനം, വിപ്ളവം ഇവകൂട്ടതലായി ബോധപ്പെട്ടുന്നതിനു് ഈ നോമ്പുകാലം നമ്മെ സഹായിക്കുമാറാകട്ടെ

# വാർത്തകൾ

## വത്തിക്കാൻ കൗൺസിൽ

രണ്ടാമത്തു് വത്തിക്കാൻ എക്യുമെനിക്കൽ കൗൺസിൽ 1962ഒക്ടോബർ 11—ാം തീയതി ഉത്ഘാടനം ചെയ്യപ്പെട്ടുന്നതാണു്. സെൻറു് പീറേറഴ്സ് ബസിലിക്കയിലാണു് കൗൺസിൽ ചേരുന്നതു്. 2800 വൈദിക നേതാക്കന്മാർ കൗൺസിലിൽ സംബന്ധിക്കും. സമ്മേളനം പല മാസങ്ങളിലേക്കു നീണ്ടു നിൽക്കുന്നതാണു്.

ഒന്നാമത്തു വത്തിക്കാൻ കൗൺസിൽ 1869 ലാണു് വിളിച്ചു കൂട്ടിയതു്. ഫ്റാങ്കോ പ്രഷ്യൻ യുദ്ധം പൊട്ടിപ്പുറപ്പെട്ടതോടെ പിറോ വർഷം സമ്മേളനം മാററിവയ്ക്കേണ്ടി വന്നു.

## റഷ്യൻ ബൈബിൾ

റഷ്യൻ ഭാഷയിലുള്ള ബൈബിൾ നൽകാമെന്നുള്ള അമേരിക്കൻ ബൈബിൾസൊസൈററിയുടെ സഹായ വാഗ്ദാനം മോസ്ക്കോ പേട്രിയാർക്കേററു് തിരസ്ക്കരിച്ചിരിക്കുന്നു. ആവശ്യമുള്ള ബൈബിളും മററു് ആരാധനാഗ്രന്ഥങ്ങളും "ഞങ്ങളുടെ രാജ്യത്തെ അച്ചടി ശാലകളിൽ" അച്ചടിക്കുന്നതാണെന്നു് മറുപടിക്കത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്

"വേദഗ്രന്ഥങ്ങളുടെ നിർമ്മാണത്തിനാവശ്യമായ എല്ലാ സാമഗ്രികളും രാഷ്ട്രങ്ങൾക്കു നൽകുന്ന ഫണ്ടുകൊണ്ടു സമ്പാദിക്കുവാൻ ഞങ്ങൾക്കു കഴിയും" എന്നു് സന്ദേശത്തിൽ പറയുന്നു.

### ഗുഡ്സ്പീഡ് നിര്യാതനായി

പണ്ഡിതനും വേദപുസ്തകപരിഭാഷകനുമായ പ്രഫസ്സർ എഡ്ഗാർ ജെ. ഗുഡ്സ്പീഡ് ൯൦മത്തെ വയസ്സിൽ നിര്യാതനായിയെന്നു് ലോസ് ഏഞ്ചലസിൽ നിന്നുള്ള റിപ്പോർട്ടിൽ കാണുന്നു. അദ്ദേഹം "പുതിയനിയമത്തിൻെറ അമേരിക്കൻ പരിഭാഷ"1923—ൽ പ്രസിദ്ധീകരിച്ചു. പുതിയനിയമത്തിൻെറ റിവൈസ്ഡ് സ്റ്റാൻറാർഡ് വേർഷ്യൻ പരിഭാഷയ്ക്കുത്തരവാദികളായ പണ്ഡിതന്മാരിൽ ഒരുവനായിരുന്നു അദ്ദേഹം.

### ആർ. എച്ചു്. ടോണി

'മതവും ക്യാപ്പിററലിസത്തിൻെറ ഉയർച്ചയും' എന്ന പ്രമുഖ ഗ്രന്ഥത്തിൻെറ കത്താവായ പ്രഫസ്സർ ആർ എച്ചു്. ടോണി 81-ാമത്തെ വയസ്സിൽ നിര്യാതനായി. ജറുശലേമിൽ ചേർന്ന ഇൻറർനാഷണൽ മിഷ്യനറി കൗൺസിൽ സമ്മേളനത്തിൽ (1928) അദ്ദേഹം സജീവമായപങ്കുവഹിച്ചിരുന്നു.

Reg. No. K. 229 Licence No 133

ചർച്ച് വീക്ക്ലി

# STEWARDSHIP, AS SHARING LIFE WITH GOD

By the Rev. Paul Wagner

II

Christian Stewardship finds its origin in the purpose for which man was created to have dominion over God's creation. Divine counsel before creating man had declared: "Let us make man in our image, after our likeness; and let them have dominion over the fish of the sea, and over the fowl of the air, and over the cattle, and over all the earth, and over every creeping thing that creepeth upon the earth" (Gen, 1:26).

The story of His creation, tells us further that man entered into life with double bias, a bias from the earth and in heaven. The Scriptures says: "And the Lord God formed man of the dust of the ground, and breathed into his nostrils the breath of life; and man became a living soul." (Gen, 2:7). Henry Drummond in one of his sermons has expounded the principle of duality in man which he has based on the above text. With his usual eloquence and clarity he points out that the two elements were found in Adam, dust from the groud and breath of God. It is this divine element, the breath of God and being made in His image that makes man capable of enjoying fellowship with God, and endows him with capacity to receive revelation from Him. The two elements found their expression in Adam and Eve in the garden of temptation. The scriptures narrating the story records "And when the woman saw that the tree was good for food, and that it was pleasant to the eyes and a tree to be desired to make one wise, she took of the fruit thereof, and did eat, and gave also unto her husband with her; and he did eat" (Gen, 3:6).

They looked at the tree and found it good for food and pleasant to the eye. The one, good for food, points to their parentage from the earth, and the other, pleasant to the eye indicates their origin from heaven. The one is the cry of outer man, good for food. The other is the voice of spirit, pleasant to the eye. Thus the garden became the source of sustenance as well as that of beauty. Good for food expressed the necessity of bread, while the other expressed the conviction that man cannot live by bread alone. Thus in all ages man has inherited the union in one mind of lower and higher; the utilitarian view of life, and repose in aesthetic pleasure; support of physical life and aspirations for higher ideals. As a child man cries for food; it shows the animal in him; and stretches his hand for a shining object which indicates that his origin cannot be only for the dust.

Thus when the women saw that the tree was good for food and pleasant to the eyes, she took its fruit and ate and gave it to her husband and he also ate of it. Thus by this their act of disobedience they committed sin. A little reflection will show that this first sin of our first parents implies more than that. By breaking commandment they broke the covenant which God had made with them, and it led to the dissolution of partnership in dominion over the land, sea and air. The very basis of man's creation was destroyed. Let us recall the word of covenant by which man entered into partnership with God. "And God blessed them, and God said unto them, Be fruitful, and multiply, and replenish the earth, and subdue it: and have dominion over the fish of the sea, and over the fowl of the air, and over every living thing that moveth upon the earth. And God said, Behold, I have given you every herb bearing seed, which is upon the face of all the earth, and every tree in the which is the fruit of a tree, yielding seed; to you it shall be for the meat." (Gen. 1:28,29).

Thus God gave every tree in the garden to our first parents, with one single exception: the tree of the knowledge of good and evil. Adam was to have dominion over God's creation, but it was under a covenant of partnership in possession. In other words, it was a divided ownership. When God led them to the garden He commanded them: Every tree of garden thou mayest freely eat: But of the tree of the knowledge of good and evil thou shalt not eat of it: for in the day that thou eatest thereof thou shalt surely die" (Gen. 2:26, 17). He drew a line dividing the ownership. Adam and Eve in eating the fruit of the tree overstepped the line, and committed a trangression; and sin as a matter of fact is defined as the transgression of the law "Whosoever committeth sin transgrsseth also the law: for sin is transgression of the law" (1 John 3:4). By trangression Adam and Eve broke the covenant and partnership was dissolved, and henceforth he was to earn his bread by the sweat of his brow. The fall of Adam, therefore, was because of his disobedience to God, but it implied interference with the Divine possession God had not demanded of Adam reverence, homage, worship or sacrifice, but merely justice, keeping his part of the covenant.

In refusing to give God what is His we, like our first parents, become guilty of transgression, and lose our fellowship with God our Father. Through our Lord Jesus Christ we have our broken relationship restored with God. "For God was in Christ reconciling the man unto Himself." Dying upon the cross He shed His blood and sealed the new covenant. Under it all that we have belongs to God. Through Christ we are made children of God and became partakers of Divine nature, and are enabled to share our life with Him. We thus enter in a life of partnership as co-workers with God and co-labourers with Christ. From now on all Christian service is not so much for Him but always *with* Him. As the Scripture speaking of the first Christians says: "And

(Continued on page 4)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam